# മലങ്കരസഭ

5—5—'55

പുസ്തകം 9. 1955 മേയ് ലക്കം 7.



## ആറാട്ടുപുഴ മർത്തമറിയം പള്ളി

ഈ പള്ളിയുടെ കൂദാശാകർമ്മം മേയ് 6—ം, 7—ം തീയതികളിൽ പ. കാതോലിക്കാ ബാവാ തിരുമനസ്സുകൊണ്ടു് കല്പിച്ചു നിർവ്വഹിച്ചു.

# വിഷയവിവരം



## സ്റ്റുഡന്റ്സ് കോൺഫറൻസ ബിസിനസ് മീററിംഗ്

സ്റ്റുഡന്റ്സ് കോൺഫ്റൻസ് ബിസിനസ് മീററിങ്ങ് മെയ് 1—ാംതീയതി മാർ പീലക്സിനോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ കൂട്ടകയും കോൺഫ്റൻസ് മേലാൽ "ഓൎത്തഡോക്സ് ക്രിസ്ത്യൻസ്റ്റുഡന്റ്സ് മൂവ്മെന്റ് ഓഫ് ഇൻഡ്യാ" എന്ന പേരിൽ അറിയപ്പെടേണ്ടതാണെന്നു നിശ്ചയിക്കയും അതിന്റെ ഭരണഘടന അംഗീകരിക്കയും ചെയ്തു. മൂവ്മെന്റിന്റെ പ്രസിഡണ്ടായി മാർ പീലക്സിനോസ് തിരുമേനിയും, വൈസ്പ്രസിഡണ്ടായി റവ. ഡീക്കൻ എം. വി. ജോർജ്ജും, ജനറൽ സെക്രട്ടറിയായി ശ്രീ. പോൾ വറുഗീസ് ബി.എ. ബി.ഡി. യും തെരഞ്ഞെടുക്കപ്പെട്ടു. വാർഷികകോൺഫറൻസിന്റെ അടുത്ത വർഷത്തെ എക്സിക്യൂട്ടീവ് സെൻറർ കോട്ടയമായിരിക്കും. ഈ വർഷത്തെ കോൺഫറൻസിൽ സംബന്ധിച്ചിരുന്ന വരിൽ കൂടുതൽ പേരും പത്തനംതിട്ടനിന്നായിരുന്നു.

| **വിജ്ഞാപനം** | രൂ. | ണ. | സ. |
|---|---|---|---|
| വരിസംഖ്യ ഒരാണ്ടത്തേക്ക് | 3 | 0 | 0 |
| ആറുമാസത്തേക്ക | 1 | 8 | 0 |
| ഇന്ത്യയ്ക്കുവെളിയിൽ വരിസംഖ്യ ഒരാണ്ടത്തേക്ക് | 3 | 8 | 0 |

വരിസംഖ്യ മുൻകൂറായി അയയ്ക്കേണ്ടതാകുന്നു. മാനേജർ, "മലങ്കരസഭ" കാതോലിക്കേററ് ആഫീസ്, മുട്ടമ്പലം—കോട്ടയം എന്ന വിലാസത്തിൽ അയയ്ക്കേണ്ടതാകുന്നു. വിശ്വസ്തന്മാരായ ഏജൻറന്മാരെ ആവശ്യമുണ്ട്. ഏജൻസി സംബന്ധിച്ച വിവരങ്ങൾക്ക മാനേജരുടെപേൎക്ക് എഴുതുക.

സഭാസംബന്ധമായ ലേഖനങ്ങളും കവിതകളും വാൎത്തകളും, പത്രാധിപർ, മലങ്കരസഭ, കാതോലിക്കേററ് ആഫീസ്, മുട്ടമ്പലം—കോട്ടയം എന്ന വിലാസത്തിൽ അയയ്ക്കേണ്ടതാണ്.

ഏതെങ്കിലും ലക്കം മാസിക ആ മാസം 15—ാംതീയതിക്കകം വല്ല കാരണവശാലും കിട്ടാത്തപക്ഷം വിവരം മാസികാ മാനേജരെ അറിയിക്കേണ്ടതാകുന്നു.

## വരിക്കാരുടെ ശ്രദ്ധയ്ക്ക്

ഈ വർഷത്തെവരിസംഖ്യ ഇനിയുംഅയച്ചുതരാത്തവർ ഈലക്കം കിട്ടിയാൽ സദയം വരിസംഖ്യ മൂന്നു രൂപാ അയച്ചുതന്നു സഹായിക്കണമെന്നു പ്രത്യേകം താല്പൎയ്യപ്പെടുന്നു. മാസികയുടെബഹുമുഖങ്ങളായ ചെലവുകൾ നടത്തുന്ന വിഷയത്തിൽനിങ്ങളുടെ സ്നേഹപൂർവമായസഹകരണം ആവശ്യമാണെന്ന് ഓർക്കുമല്ലോ. മാനേജർ.

## വിശേഷ ദിവസങ്ങൾ

### മെയ് 16 മുതൽ ജൂൺ 15വരെ.

- മെയ് 19. സ്വർഗ്ഗാരോഹണപ്പെരുനാൾ
- 20. നാല്ല് ഏവൻഗേലിസ്ഥന്മാരുടെയും നിഖ്യാ, കുസ്തന്തീനോപ്പോലീസ്, എപ്പേസൂസ് എന്നീ സാർവ്വത്രികസുന്നഹദോസുകളിൽ ഉൾപ്പെട്ട പരിശുദ്ധ പിതാക്കന്മാരുടെയും ഓർമ്മ.
- 22. പെന്തിക്കൊസ്തിക്ക മുമ്പുള്ള ഞായറാഴ്ച.
- 29. പെന്തിക്കൊസ്തി ഞായറാഴ്ച.
- 30. മാർ അഹറോൻ ബാവായുടെ ഓർമ്മ.
- ജൂൺ 3. സ്വർണ്ണവെള്ളിയാഴ്ച
- 5. പെന്തിക്കൊസ്തിക്കശേഷംഒന്നാം ഞായറാഴ്ച.
- 6. യൂയാക്കിം മാർഈവാനിയോസ് മെത്രാപ്പോലീത്തായുടെ ഓർമ്മ. (പരുമല പള്ളി)
- 11. മാർ ബൎന്നബാസ് ശ്ലീഹായുടെ ഓർമ്മ.
- 12. പെന്തിക്കൊസ്തിക്കശേഷംരണ്ടാം ഞായറാഴ്ച
- 15. ദൈവമാതാവിന്റെനാമത്തിൽ ആദ്യം പള്ളി സ്ഥാപിച്ച പെരുനാൾ.

# മലങ്കരസഭ

പ്രതിമാസം പ്രസിദ്ധപ്പെടുത്തുന്നത്.

| പുസ്തകം ൯. | 1955 മേയ് | ലക്കം 7. |
|---|---|---|


പത്രാധിപലേഖനം

## സമുദായാഭിമാനികൾ ശ്രദ്ധിക്കണം

മലങ്കരസഭയിൽ നടന്നുവന്ന സമാധാനസംരംഭങ്ങളെ എല്ലാം സ്തംഭിപ്പിച്ചും നിരുൽസാഹപ്പെടുത്തിയുമുള്ള മൂന്നു കല്പനകൾ ഒന്നിനുപുറകെ ഒന്നായി മാർ അപ്രേം പാത്രിയർക്കീസ് ബാവാ തിരുമേനി അയയ്ക്കുകയും അവയെ തുടർന്ന് പിസ്സലീഗുകാർ ഉപവാസയജ്ഞത്തിൽനിന്നും പിൻവാങ്ങണമെന്ന് മാർ യൂലിയോസ് മാർ ഗ്രീഗോറിയോസ് എന്നീ പാത്രിയർക്കീസ് ഭാഗം മെത്രാന്മാർ പീസ്ലീഗിനോട് ആവശ്യപ്പെടുകയും ചെയ്തിരിക്കയാണെന്നുള്ള വിവരം ഇതിനകം പത്രദ്വാരാ എല്ലാവരും അറിഞ്ഞിട്ടുള്ളതാണല്ലോ. അനന്തരകരണീയം എന്ത് എന്ന് എല്ലാവരും ചിന്തിക്കേണ്ടിയിരിക്കുന്നു. മലങ്കരസഭയിലെ സമാധാനരാഹിത്യവും വ്യവഹാരവുംമൂലമുള്ള കെടുതികൾ പാത്രിയർക്കീസിനോ ശീമക്കാർക്കോ അല്ല, മലങ്കരസഭയ്ക്കാണ്. പാത്രിയർക്കീസ് ബാവായ്ക്കും അദ്ദേഹത്തിന്റെ പ്രതിനിധികൾക്കും ഏതുവിധേനയും അധികാരം പിടിച്ചുപറ്റിപ്പോകണമെന്നല്ലാതെ സമാധാനപരമായ ഒരു സുവ്യവസ്ഥിതി ഇവിടെ ഉണ്ടായിക്കാണണമെന്നു ലേശവും ആഗ്രഹമില്ല എന്ന് പ്രസ്തുത കല്പനകളിൽനിന്ന് വ്യക്തമാണ്. "കഴമ്പില്ലാത്ത മേലധികാരം സഭയുടെ മേൽ നമുക്ക് ആവശ്യമില്ല" എന്നത്രേ 1955 ഏപ്രിൽ 6-ാംതീയതിയിലെ കല്പനയിൽ അദ്ദേഹം പ്രസ്താവിച്ചിരിക്കുന്നത്. കഴമ്പുള്ള മേലധികാരം—ലൗകികാധികാരം എന്നല്ല സഭാപിതാക്കന്മാരെ വിസ്തരിച്ചോ വിസ്തരിക്കാതെയോ യഥേഷ്ടം മുടക്കി ബഹിഷ്ക്കരിക്കുന്നതിനുള്ള സംഹാരാധികാരം തന്നെ—വേണമെന്നുള്ള ഉദ്ദേശമാണ് പരേതനായ അബ്ദുള്ളാ പാത്രിയർക്കീസ് മുതലുള്ള പാത്രിയർക്കീസന്മാർക്കുള്ളത്. ഈ വിധം "കഴമ്പുള്ള" അധികാരത്തിന്മേൽ എന്തെങ്കിലും നിയന്ത്രണമോ പരിമിതിയോ ചെലുത്തുന്നത് അവർക്ക് ഒരിക്കലും ഹിതകരമായിരിക്കയില്ല എന്നു പ്രത്യേകം പറയേണ്ടതില്ലല്ലോ. ഈ കഴമ്പുള്ള അധികാരം വകവച്ചുകൊടുക്കുന്ന രണ്ടു വിധവകൾ മാത്രമേ മലങ്കരയിൽ ഉള്ളുവെങ്കിൽപോലും അതുമതി എന്ന മനോഭാവമാണ് അവർക്കുള്ളത്. അനിയന്ത്രിതമായ ഈ അധികാരവാദത്തോടു ധർമ്മസമരം ചെയ്തിട്ടാണു കാലം ചെയ്ത സഭാഭാസുരൻ മാർ ഗീവറുഗീസ് ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ സുധീര നേതൃത്വത്തിൽ പൗരസ്ത്യ കാതോലിക്കാ സിംഹാസനം പുനഃസ്ഥാപിതമായത്. ആ കാതോലിക്കാ സിംഹാസനത്തെയും പാത്രിയർക്കീസിന്റെ സർവാധികാരത്തിനുകീഴ്പ്പെടുത്തിക്കൊടുക്കണമെന്നത്രേ പാത്രിയർക്കീസ് തിരുമേനി ആവശ്യപ്പെടുന്നത്.

കാതോലിക്കാ സിംഹാസനം പാത്രിയർക്കാ സിംഹാസനത്തോടൊപ്പം അധികാരാവകാശങ്ങളുള്ളതും പാത്രിയർക്കാ സിംഹാസനത്തെക്കാൾ പുരാതനവുമാണ്. കാതോലിക്കാ സിംഹാസനപുനഃസ്ഥാപനത്തോടുകൂടി മലങ്കര സഭയ്ക്കു പാത്രിയർക്കാ സിംഹാസനവുമായുള്ള ബന്ധം ആരംഭിക്കുന്നതിനു മുമ്പ് ഉണ്ടായിരുന്ന പരമാധികാരനില സംപ്രാപ്തമായി. അയഥാർത്ഥങ്ങളും അടിസ്ഥാനരഹിതങ്ങളുമായ ചില കാരണങ്ങൾ പറഞ്ഞ് കാതോലിക്കാ സിംഹാസനത്തിന്മേൽ ശീശ്മ ആരോപിക്കുന്നതിനു തൽപ്പരകക്ഷികൾ പല അവസരങ്ങളിൽ നിഷ്ഫലയത്നം നടത്തുകയുണ്ടായിട്ടുണ്ട്. എങ്കിലും ഇരുഭാഗത്തെയും സമാധാനകാംക്ഷികളായ ജനങ്ങൾ സഭയുടെ യോജി

പ്പിനുള്ള മാർഗ്ഗങ്ങളെപ്പററി ആലോചിച്ചുവന്നു. കാലം ചെയ്ത മാർ ഗീവറുഗീസ് ദീവന്നാസ്യോസ് മെത്രാപ്പോലീത്തായും പ. കാതോലിക്കാബാവാതിരുമേനിയും സഭാസമാധാനാർത്ഥം തങ്ങൾക്കു ചെയ്യാൻ കഴിയുന്നതെല്ലാം ചെയ്തു. എങ്കിലും ഒരു യോജിപ്പും സാദ്ധ്യമായില്ല.

പ. കാതോലിക്കാബാവാതിരുമനസ്സിലെ ഹോംസ് യാത്ര, ആല്വായിലും ചിങ്ങവനത്തും ബാവാ തിരുമേനി ശരീരാരോഗ്യത്തെപ്പോലും പരിഗണിക്കാതെ എത്തിത്താമസിച്ചു നടത്തിയ ആലോചനകൾ ഇവയെല്ലാം തിരുമേനിയുടെ സമാധാനാഭിലാഷത്തിൻെറ മകുടോദാഹരണങ്ങളാണ്. ഇതെല്ലാം കഴിഞ്ഞാണ് പീസ്‌ലീഗ് ആവിഷ്ക്കരിച്ച വ്യവസ്ഥകൾ സമ്മതിച്ചതും സ്വീകരണക്കത്തും രാജിഹർജിയും ഒപ്പിട്ടു മൂന്നാംസ്ഥാനത്ത് ഏൽപ്പിച്ചതും.

പീസ്‌ലീഗുവ്യവസ്ഥകൾ കാതോലിക്കാകക്ഷിയുടെ ന്യായമായ താല്പര്യങ്ങൾക്ക് അനുയോജ്യമല്ലാതിരിക്കെ, പാത്രിയർക്കീസുഭാഗത്തെ മാർ മിഖായേൽ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായൊഴികെ മാർ യൂലിയോസ് തിരുമേനി ഉൾപ്പെടെയുള്ള എല്ലാ മെത്രാന്മാരും 1955 ഫെബ്രുവരി 1—ാംനു രാത്രി 11 മണിക്ക് പീസ്‌ലീഗുപന്തലിൽ എത്തി പീസ്‌ലീഗുവ്യവസ്ഥകൾ തങ്ങൾ സ്വീകരിച്ചിരിക്കുന്നതായി അസന്നിഗ്ദ്ധമായി പ്രഖ്യാപനം ചെയ്തു. ഇതുസംബന്ധിച്ച് വയലിപ്പറമ്പിൽ മാർ ഗ്രീഗോറിയോസ് തിരുമേനി പീസ്‌ലീഗുപ്രസിഡണ്ടിനു നൽകിയ കത്തിൽ പറഞ്ഞിരിക്കുന്നതു് ഈ അവസരത്തിൽ പ്രത്യേകം ശ്രദ്ധേയമാണ്. "അന്ത്യോക്യാ പ്രതിനിധി മാർ യൂലിയോസ് ബാവാ തിരുമനസ്സിലെ സാന്നിദ്ധ്യത്തിൽ മാർ അപ്രേം സിമ്മനാരിയിൽ വച്ച് ഇന്നേദിവസം സമ്മേളിച്ച പാത്രിയർക്കീസുപക്ഷത്തെ മെത്രാപ്പോലീത്തന്മാരുടെയും പല പ്രമുഖ വ്യക്തികളുടെയും ആലോചനായോഗത്തിൽ വച്ച് ഐകകണ്ഠമായി എടുത്തിട്ടുള്ള സുപ്രധാനവും നിങ്ങൾക്കു ചാരിതാർത്ഥ്യജനകവുമായ തീരുമാനം നിങ്ങളെ അറിയിക്കുന്നതിനു നമുക്ക് അതിയായ സന്തോഷമുണ്ട്........സമാധാനവ്യവസ്ഥകളെപ്പററി ഞങ്ങൾ അവധാനപൂർവം ചിന്തിക്കുകയും ആ വ്യവസ്ഥകൾ മുഴുവനും ഞങ്ങൾ പരിപൂർണ്ണമായി സ്വീകരിക്കുകയും ചെയ്തിരിക്കുന്നു." തുടർന്ന് പ്രാർത്ഥനാപരിപാടിയും അവർ സ്വീകരിച്ചു. 1955 ഫെബ്രുവരി 16—ാം നു രാത്രി എട്ടേകാൽ മണിക്ക് വയലിപ്പറമ്പിൽ തിരുമേനി മാർ ക്ലിമ്മീസ് തിരുമേനിയോടും ഡാ. പി. ററി. തോമസ്, ശ്രീ. വി. ഒ. മർക്കോസ് എന്നീ സമുദായ നേതാക്കന്മാരോടും കൂടി കുരിശുപള്ളി അങ്കണത്തിൽ എത്തി ആ ദേവാലയത്തിൻെറ മുമ്പിൽ നിന്നുകൊണ്ട് കൗമാ നമസ്ക്കരിച്ചശേഷം ഒരു ലഘുപ്രസംഗത്തോടുകൂടി വ്യവസ്ഥകളും പ്രാർത്ഥനാപരിപാടിയും പാത്രിയർക്കീസുബാവാ സ്വീകരിച്ചിരിക്കുന്നതായി തുറന്നുപ്രസ്താവിച്ചു. അദ്ദേഹം പീസ്‌ലീഗുപ്രസിഡണ്ടിനെ ഏല്പിച്ച രേഖാമൂലമായ കല്പന ഈ വസ്തുതയ്ക്കു സുവ്യക്തമായ തെളിവാണ്. "നാം ഏവർക്കും സന്തോഷാവഹവും ചാരിതാർത്ഥ്യജനകവും നമ്മുടെ ഹൃദയാന്തർഭാഗങ്ങളിൽ ആശ്വാസവും ആനന്ദവും ഉളവാക്കുന്നതും നമ്മുടെ സുപ്രതീക്ഷകൾക്കു പരിപൂർണ്ണസാഫല്യം കൈവരുത്തുന്നതുമായ ഒരു സുപ്രധാന വാർത്തകൂടി അറിയിച്ചുകൊള്ളട്ടെ. സമാധാനവ്യവസ്ഥകൾ അംഗീകരിച്ചും അവ നടപ്പിൽ വരുത്തുന്നതിനു ഡലിഗേററു തിരുമേനിയെ അധികാരപ്പെടുത്തിയുംകൊണ്ടുള്ള വി. അന്ത്യോക്യാ പാത്രിയർക്കീസുബാവാ തിരുമനസ്സിലെ കേബിൾ സന്ദേശവും ആശീർവാദങ്ങളും ലഭിച്ചിരിക്കുന്ന വിവരം സന്തോഷപുരസ്സരം നാം പ്രസ്താവിച്ചുകൊള്ളുന്നു." പിന്നീട്, പീസ്‌ലീഗു തയ്യാറാക്കിയ രാജിഹർജിയും അവർ സ്വീകരിച്ചിരിക്കുന്നതായി പ്രഖ്യാപനം ചെയ്തു. ഇവയെല്ലാം പാത്രിയർക്കീസുകക്ഷിക്കു പിന്നാലെയാണ് കാതോലിക്കാഭാഗത്തുനിന്നും സമ്മതിച്ചതു്. സംഗതികളുടെ ശുഭപര്യവസാനത്തെ ഉദ്ദേശിച്ചും പീസ്‌ലീഗിൻെറ ഉപവാസയജ്ഞം ഉടനടി അവസാനിപ്പിച്ചുകൊള്ളട്ടെ എന്നു കരുതിയും, 1955 ഫെബ്രുവരി 25—ാം തീയതി നിരണത്തു കൂടിയ മാനേജിംഗ് കമ്മിററിയുമായി ആലോചിച്ചശേഷം സ്വീകരണക്കത്തും രാജിഹർജിയും പ. കാതോലിക്കാബാവാ തിരുമേനി ഒപ്പിട്ടു ബിഷപ്പ് ജേക്കബ് തിരുമേനിയെ മൂന്നാംസ്ഥാനമായി ഏൽപ്പിച്ചു. തുടർന്നു താദൃശമായ പാത്രിയർക്കീസിൻെറ രേഖകൾ കിട്ടേണ്ടതായി വന്നപ്പോഴാണ് പാത്രിയർക്കീസുബാവാ തിരുമനസ്സുകൊണ്ടു് വിശദീകരണം ആവശ്യപ്പെട്ടുകൊണ്ടുള്ള കല്പന വന്നിരിക്കുന്നു എന്നു കേട്ടതു്. അതേത്തുടർന്നാണു പാത്രിയർക്കീസുഭാഗത്തെ മെത്രാന്മാരും ജനത്തിൻെറ പ്രമാണികളും കൂടി ഒരു നിവേദകസംഘമായി ശീമയ്ക്കു പോകാൻ തയ്യാറായിരിക്കുന്നതായി പ്രസ്താവിക്കപ്പെട്ടതു്. എങ്കിലും അടുത്ത ദിവസംതന്നെ അപ്രകാരം പോകേണ്ടതില്ലെന്നും അവർ തീരുമാനിച്ചു. അങ്ങനെയിരിക്കുമ്പോഴാണു വിശദീകരണം ആവശ്യപ്പെട്ടുകൊണ്ടു

ള്ളതെന്നു വൃഥാ പ്രചരണം നടത്തിയ ആ കല്പന "കഴമ്പില്ലാത്ത മേലധികാരം ആവശ്യമില്ല"എന്ന ശീർഷകത്തിൽ ഏപ്രിൽ 22–നു–ലേ "കേരളഭൂഷണ"ത്തിൽ പ്രസിദ്ധീകൃതമായതു്. പ്രസ്തുത കല്പന വിശദീകരണം ആവശ്യപ്പെട്ടുകൊണ്ടുള്ളതായിരുന്നില്ല എന്നു മാത്രമല്ല, വിശദീകരണം നൽകി അനുവാദം വാങ്ങാൻ ഹോംസിലേക്കു നിവേദക സംഘത്തെ അയക്കുന്നതു തികച്ചും പ്രയോജനശൂന്യമാണെന്നും, പീസ്ലീഗ് ആവിഷ്ക്കരിച്ചതും പാത്രിയർക്കീസ്സ് കക്ഷി സമ്മതിച്ചതും, പാത്രിയർക്കീസ്സ് തിരുമേനി അംഗീകരിച്ചു എന്നു വയലിപ്പറമ്പിൽ തിരുമേനിയും മററും പ്രസ്താവിച്ചതുമായ വ്യവസ്ഥകളെ പാടെ തിരസ്ക്കരിച്ചുള്ളതുമായിരുന്നു. പാത്രിയർക്കീസ്സ്ബാവായുടെ സമ്മതം ലഭിക്കാതെ, പാത്രിയർക്കീസ്സ്ബാവാ വ്യവസ്ഥകൾ അംഗീകരിച്ചു എന്നു വയലിപ്പറമ്പിൽ തിരുമേനി പ്രസ്താവിച്ചതു് അത്യന്തം നിർഭാഗ്യകരമായിപ്പോയി.

പാത്രിയർക്കീസ്സുബാവായുടെ പ്രസ്തുത കല്പനയിൽ സഭാചരിത്രത്തിൽ ക്ഹർത്തുസോ സുന്നഹദോസു കൂടുന്നതിനു മുമ്പും അതിനു ശേഷവും കുററവാളികളായ ചില മപ്രിയാനാമാരെ അന്ത്യോക്യാ പാത്രിയർക്കീസ്സ് വിസ്തരിച്ചു മുടക്കിയിട്ടുണ്ടു് എന്നു പ്രസ്താവിച്ചുകൊണ്ടു് കാതോലിക്കായെ വിസ്തരിക്കാനും ശിക്ഷിക്കാനുമുള്ള അധികാരം പാത്രിയർക്കീസിനുണ്ടു് എന്നു സ്ഥാപിക്കാൻ ശ്രമിച്ചിട്ടുണ്ടു്. എന്നാൽ ക്ഹർത്തുസോ സുന്നഹദോസിന്റെ നിശ്ചയങ്ങളെപ്പററി ഒന്നും പറഞ്ഞിട്ടുമില്ല. ക്ഹർത്തുസോ സുന്നഹദോസു കൂടിയതുതന്നെ അന്ത്യോക്യാ പാത്രിയർക്കീസിന്റെ അനധികൃതമായ പെരുമാററത്തെ തടയുന്നതിനു വേണ്ടിയായിരുന്നു. പാത്രിയർക്കീസിനു ഇപ്രകാരമുള്ള ന്യായമായഅധികാരം ഉണ്ടായിരുന്നെങ്കിൽ ക്ഹർത്തുസോ സുന്നഹദോസ് അതു വകവച്ചുകൊടുക്കുമായിരുന്നു. നേരേമറിച്ചു് ഭരണവിഷയകമായോ അധികാരപരമായോ യാതൊരു ചുമതലയും കാതോലിക്കേററിന്റെ മേലോ കാതോലിക്കോസിന്റെ മേലോ പാത്രിയർക്കീസിനില്ല എന്നത്രേ പ്രസ്തുത സുന്നഹദോസു് തീരുമാനങ്ങൾ വിളിച്ചുപറയുന്നതു്.

ക്ഷണിക്കപ്പെട്ടപ്പോഴല്ലാതെ ഭരണസംഗതിക്കായി അന്ത്യോഖ്യാ പാത്രിയർക്കീസ് തിഗ്രീസിന്റെ (കാതോലിക്കായുടെ) സംസ്ഥാന ഇടവകകളിലേക്കും മപ്രിയാനാ പാത്രിയർക്കീസിൻേറതിലേക്കും പ്രവേശിക്കരുതു് എന്നത്രെ പ്രസ്തുത സുന്നഹദോസ് നിശ്ചയങ്ങളിൽ പറഞ്ഞിട്ടുള്ളതു്. അപ്രകാരം തന്നേ കാതോലിക്കായുടെ മേൽ യാതൊരുവിധമായ അപ്പീലധികാരങ്ങളും പാത്രിയർക്കീസിനില്ലെന്നും പ്രസ്തുത സുന്നഹദോസിൽ വ്യക്തമാക്കിയിട്ടുണ്ടു്. കാതോലിക്കാ സിംഹാസനത്തിന്റെശക്തി കുറഞ്ഞതുമൂലം ചില തന്ത്രശാലികളായ പാത്രിയർക്കീസന്മാർ സൗകര്യം കിട്ടിയപ്പോൾ വല്ലഅധികാരങ്ങളും വല്ല കാലത്തും പ്രവർത്തിച്ചിട്ടുണ്ടെങ്കിൽ അവ അവരുടെ അവിഹിതമായ പ്രവർത്തികളെന്നു മാത്രമേയുള്ളൂ. പാത്രിയർക്കീസ് വിസ്തരിച്ചു ശിക്ഷിച്ചു എന്നു പറയുന്നതിന്റെ തന്നെയും സാഹചര്യങ്ങളും നിജസ്ഥിതിയും പരിശോധനാർഹങ്ങളാണു്. അവ സ്ഥലപരിമിതിമൂലം തൽക്കാലം വിടുന്നു.

കാതോലിക്കാമാർ പാത്രിയർക്കീസന്മാരുടെ മേൽ അധികാരം പ്രയോധിച്ചിട്ടുള്ളതായും പാത്രിയർക്കീസ് പ്രസ്താവിക്കുന്ന ചരിത്രത്തിൽ തന്നെ സാക്ഷ്യങ്ങളുണ്ടു്. ക്ഹർത്തുസോ സുന്നഹദോസിനു മുമ്പ് (9—ാംനൂററാണ്ടു്) മാർ ബസ്സേലിയോസ് ലോഓസാർ കാതോലിക്കാ മാർ യൂഹാനോൻ എന്ന അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ നാമപ്രഖ്യാപനം നിറുത്തലാക്കുകയും പാത്രിയർക്കീസിന്റെ അധികാരാതിർത്തിയിൽ പ്രവേശിച്ചു് അദ്ദേഹം വാഴിച്ചു നിയമിച്ചിരുന്ന കോറാൻ ഓമർത്തായിലെയും കാലോനിക്കോസിലെയും റീശ്ശ് അയ്നോയിലേയും മെത്രാന്മാരേ മുടക്കി ബഹിഷ്ക്കരിക്കുകയും പകരം കാതോലിക്കാ വാഴിച്ച മെത്രാന്മാരേഅവിടെ നിയമിച്ചാക്കുകയും ചെയ്തു. ക്ഹർത്തുസോ സുന്നഹദോസിനു ശേഷം (11—ാം നൂററാണ്ടു്) ഉറഹായക്കാരൻ അത്താനാസ്യോസ് എന്ന കാതോലിക്കായുടെ സമ്മതം കൂടാതെ പാത്രിയർക്കാ സ്ഥാനം പ്രാപിച്ച ദീവന്നാസ്യോസ് യാഹിയാ (ഹേഹേ), കാതോലിക്കായുടെ സമ്മതം കൂടാതെ സ്ഥാനമേററു ശീശ്മയാണെന്നുള്ള ബോദ്ധ്യംമൂലം കേവലം ഒരു റമ്പാനായി വിനയപ്പെട്ടു കാതോലിക്കായുടെ സിംഹാസന ദയറായിലെത്തി കാതോലിക്കായുടെ പ്രീതിയും സമ്മതവും സമ്പാദിച്ചു തന്റെ ശീശ്മ പോക്കി. 14—ാം നൂററാണ്ടിൽയൂഹാനോൻ സ്ളീബാ മപ്രിയാനാ മിലിത്തീനിയിലെത്തി അന്ത്യോഖ്യാ പാത്രിയർക്കീസായ അബ്ദുൻയൂഹാനോനെ മുടക്കി ബഹിഷ്ക്കരിച്ചു. ഇപ്രകാരം വേറെയും ഉദാഹരണങ്ങളുണ്ടു്. ഇങ്ങനെ ചില പ്രത്യേക സാഹചര്യങ്ങളിൽ പാത്രിയർക്കീസും കാതോലിക്കായും അധികാരങ്ങൾ പരസ്പരം പ്രയോഗിച്ചിട്ടുള്ളതു്അവരുടെ ഓരോ പ്രവൃത്തികൾ എന്നല്ലാതെ അതിനു നിയമപ്രാബല്യം കല്പിക്കേണ്ടതില്ല.

മലങ്കരസഭയിൽ സമാധാനമുണ്ടാക്കുന്നതിനു വേണ്ടിയാണല്ലോ പീസ്ലീഗുകാർ പ്രവർത്തിക്കയും അവരുടെ യജ്ഞങ്ങൾ നടത്തുകയും ചെയ്യുന്നതു്. എന്നാൽ ഇപ്പോൾ പാത്രിയർക്കീസുബാവായും അദ്ദേഹത്തിന്റെകല്പനയുടെ മറപറ്റി മാർ യൂലിയോസ്, മാർ ഗ്രീഗോറിയോസ് എന്നീ മെത്രാപ്പോലീത്തന്മാരും പീസ്ലീഗുകാർ അവരുടെ പ്രവർത്തനങ്ങളിൽനിന്നും വിരമിക്കുവാൻ ആവശ്യപ്പെട്ടിരിക്കയാണു്. അവരുടെ വ്യവസ്ഥകളേപ്പറ്റി അവധാനപൂർവം ചിന്തിച്ചശേഷം ആ വ്യവസ്ഥകൾ മുഴുവനും പരിപൂർണ്ണമായി സ്വീകരിച്ചിട്ടുള്ള പാത്രിയർക്കീസ്പക്ഷത്തെ തിരുമേനിമാർക്കു് പാത്രിയർക്കീസ് ബാവായോടുള്ളതിനേക്കാൾ ഉപരിയായ ഉത്തരവാദിത്വം ദൈവത്തോടും സഭയോടും ഉണ്ടു് എന്നു് ആ തിരുമേനിമാർ ഓർക്കേണ്ടതാണു്. പാത്രിയർക്കീസ്ബാവായുടെ താല്പര്യങ്ങളോ മലങ്കരസഭയുടെ താല്പര്യങ്ങളോ എതിനാണു് അവർ പ്രാധാന്യം കൊടുക്കുന്നതെന്നു കാണുവാൻ മലങ്കരസഭയിലെ ജനങ്ങൾ കക്ഷിഭേദമെന്യേ കാത്തിരിക്കയാണു്. വ്യവസ്ഥകൾ, പാത്രിയർക്കീസ് ഭാഗത്തുനിന്നും ഏകകണ്ഠമായി എടുത്തിട്ടുള്ള സുപ്രധാനമായ തീരുമാനപ്രകാരം പരിപൂർണ്ണമായി ആ കക്ഷി സമ്മതിച്ചിരിക്കുന്ന സ്ഥിതിക്കു് പാത്രിയർക്കീസ് ബാവായുടെ മാത്രം വിസമ്മതമാകുന്ന പാറയിൽ തട്ടി മലങ്കരസഭാസമാധാനം തകർന്നു പോകുന്നെങ്കിൽ അതു് ഒരിക്കലും നീതീകരിക്കാവുന്നതല്ല. അദ്ദേഹത്തിനു വ്യവസ്ഥകൾ സ്വീകാര്യമല്ലെന്നും ആ തീരുമാനം ഒരു പുനഃവിചിന്തനത്തിനുപോലും വിധേയമല്ലെന്നും വ്യക്തമാക്കിയിരിക്കെ അദ്ദേഹത്തെക്കൂടാതെതന്നെ സഭയിൽ സമാധാനം സ്ഥാപിക്കുന്നതിനുള്ള മാർഗ്ഗമത്രേ ഇനിയും ആരായേണ്ടിയിരിക്കുന്നതു്.

സഭാസമാധാനം സംബന്ധിച്ചു് മൂന്നുനാലു വർഷങ്ങൾക്കു മുൻപു് കോട്ടയത്തെ ചില മാന്യന്മാർ നമ്മുടെ സഭയിൽപ്പെട്ട ഒരു പ്രമുഖവ്യക്തിയുടെ വസതിയിൽ കൂടി ചിന്തിച്ച അവസരത്തിൽ സഭാസമാധാനത്തിനു് ഒററ മാർഗ്ഗമേ ഇനി ശേഷിച്ചിട്ടുള്ളു എന്നു് അവിടെയുണ്ടായിരുന്ന ഒരു വ്യക്തി പറകയുണ്ടായി. അതു Quit Malankara എന്നു പാത്രിയർക്കീസിനോടു സഭാംഗങ്ങൾ ഏകശബ്ദത്തിൽ പറയുക എന്നതായിരുന്നു. ഇതു കുറെ കഠിനമല്ലയോ എന്നു് അപ്പോൾ ചിലർക്കു തോന്നി എങ്കിലും ഇപ്പോൾ സംഗതികളുടെ ഗതി, സമാധാനമുണ്ടാകണമെങ്കിൽ അതുതന്നെ വേണം എന്ന നിലയിലല്ലേ ആയിരിക്കുന്നതു് എന്നു് സമുദായാഭിമാനികളായ സഭാമക്കൾ ചിന്തിക്കേണ്ടതാണു്.

സമാധാനസ്ഥാപനാർത്ഥം അരയും തലയും മുറുക്കി ഇറങ്ങിയിരിക്കുന്ന പീസ്ലീഗ്കാർ പാത്രിയർക്കീസ് ബാവായുടെയും മാർ യൂലിയോസ്തിരുമേനിയുടെയും വയലിപ്പറമ്പിൽ തിരുമേനിയുടെയും ഉപദേശത്തെ ആധാരമാക്കി പിൻവാങ്ങാതെ, ഉപവാസപ്രസ്ഥാനം ഉപേക്ഷിച്ചു് പാത്രിയർക്കീസ്കക്ഷിയിൽപെട്ട സഹോദരങ്ങൾ കാതോലിക്കാസിംഹാസനത്തിൻകീഴിൽ സംഘടിക്കുന്നതിനും അങ്ങനെ വ്യവഹാരങ്ങളും കക്ഷിപിണക്കങ്ങളും അവസാനിപ്പിച്ചു സമാധാനം ഉണ്ടാക്കുന്നതിനും പരിശ്രമിക്കേണ്ടതാണു്. ഇതാണു് ഇപ്പോൾ ആവരുടെ ധർമ്മമായി അവശേഷിച്ചിരിക്കുന്നതു്. മലങ്കരസഭയിൽ പാത്രിയർക്കീസ് കക്ഷി വ്യവഹാരം മുന്നോട്ടു കൊണ്ടുപോകുന്നതിനെ പാത്രിയർക്കീസ്ബാവാ അനുവദിക്കുന്നില്ല എന്നു് അദ്ദേഹത്തിന്റെ കല്പനയിൽ നിന്നു വെളിവാകുന്നുമുണ്ടല്ലോ.

നമ്മുടെ സഭ നാനാവിധമായിപ്പോകാതെ പരിപൂർണ്ണ സ്വാതന്ത്ര്യത്തോടും അധികാരത്തോടും കൂടി ഈ ഭാരതത്തിൽ വ്യാപരിക്കണമെന്നുള്ളതാണു് ദൈവയിഷ്ടം. അതിനു വിപരീതമായി വരുന്ന ഏതു വ്യവസ്ഥയും പരാജയമടഞ്ഞതായിട്ടാണു് മുൻഅനുഭവങ്ങൾ സാക്ഷിക്കുന്നതു്. അതിനാൽ പാത്രിയർക്കീസു് കക്ഷിയിൽപെട്ട സഹോദരന്മാരുടേയും സത്വരമായ ശ്രദ്ധയ്ക്കു് ഇതു വിഷയീഭവിക്കേണ്ടതാണെന്നു സ്നേഹബുദ്ധ്യാ ഞങ്ങൾ ഉണദോഷിച്ചുകൊള്ളുന്നു.

# വാർത്തകളും കുറിപ്പുകളും

## നിരണം ഭദ്രാസനയോഗം

നിരണം ഭദ്രാസനയോഗം ഏപ്രിൽ 27–ാം തീയതി തിരുവല്ലാ ബഥനി അരമനയിൽവച്ചു പരിശുദ്ധ കാതോലിക്കാബാവാ തിരുമനസ്സിലെ അദ്ധ്യക്ഷതയിലും മാർ തോമ്മാ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ സാന്നിദ്ധ്യത്തിലും നടത്തപ്പെട്ടു. മാർ ദീവന്നാസ്യോസ് തിരുമേനി, വെ. ഫാ. സി. സി. ജോർജ്ജ്, ശ്രീ. പി. എൻ. നൈനാൻ, ശ്രീ. എം. എം. മത്തായി എന്നിവർ സഭയുടെ പുരോഗമനപരങ്ങളായ കാര്യങ്ങ

(ശേഷം 27–ാം പേജിൽ)

# പെന്തിക്കോസ്തി

(കാലംചെയ്ത സഭാഭാസുരൻ മാർ ഗീവറുഗീസ് ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ ഒരു പ്രസംഗം.)

പ്രിയരെ,

നാം ഹൃദയശുദ്ധിയുള്ളവരായിരിക്കണം. നമ്മുടെ കർത്താവായ യേശുമിശിഹാ ഉയിർത്തെഴുന്നേററ ശേഷം സ്വർഗ്ഗാരോഹണം ചെയ്യുമെന്ന് തൻെറ ശിഷ്യന്മാരോടു കല്പിച്ചപ്പോൾ അവക്കു വളരെ ദുഃഖമായി. തങ്ങളെ കൂട്ടിച്ചേർത്ത് ഒരു രാജാവിനെപ്പോലെ ഭരിച്ചവൻ, ഒരു ഗുരുവായിരുന്നു പഠിപ്പിക്കയും ഉപദേശിക്കയും ചെയ്തവൻ, ഒരു പിതാവായിരുന്ന് പരിപാലിച്ചുകൊണ്ടിരുന്നവൻ, ഒരു ആദർശ പുരുഷനായിരുന്ന് വഴിനടത്തി രക്ഷിച്ചവൻ, അവരുടെ സകല ഭാവി ആശ്രയവും ആരിൽ സങ്കേതമാക്കി വച്ചിരുന്നുവോ ആ മിശിഹാതമ്പുരാൻ സകലതും ഉപേക്ഷിച്ച് തങ്ങളിൽനിന്ന് വേർപെട്ടു പോകുന്നതു അവർക്ക് എത്രയോ സങ്കടമായിരുന്നു. താൻ ദൈവമാണെന്നും ഹൃദയശുദ്ധിയുള്ളവർക്ക് ദൈവത്തെ കാണ്മാൻ കഴിയുമെന്നും താൻ അവരെ പഠിപ്പിച്ചിരുന്നതിനെപററി അവരുടെ ഹൃദയങ്ങളിൽ വിശ്വാസം പതിഞ്ഞിരുന്നു എങ്കിൽ, അവർക്ക് വ്യസനിക്കേണ്ട ആവശ്യം ഇല്ലായിരുന്നു. എങ്കിലും അവർക്ക് പല വിധത്തിൽ ആശ്വാസമുണ്ടായി. തൻെറ അത്ഭുത പ്രവൃത്തികളാലും, താൻ സ്വർഗ്ഗത്തിലേക്കാണല്ലൊ പോകുന്നതെന്നോർത്തും അവർക്കു അല്പം ആശ്വാസം ഉണ്ടായി. താൻ ഒരു അരിഷ്ടസ്ഥലത്തേക്കോ ഈ ലോകത്തെപ്പോലെ കഷ്ടതകൾ ഉള്ള ഒരു സ്ഥലത്തേക്കോ അല്ല, പിന്നെയോ തമ്മിൽ തമ്മിൽ കാണ്മാൻ കഴിയുന്ന ഒരു സ്ഥലത്തേക്ക്, മഹത്വത്തോടെ കയറിയതുകൊണ്ടത്രേ.

താൻ എത്രയും ദൂരത്തിൽ മേല്പോട്ടുപോകുന്നുവോ അത്രത്തോളം തനിക്ക് തൻെറ മക്കളെ നല്ലതുപോലെ കാണ്മാൻ കഴിയും. ഒരു കഴുകൻ എത്രത്തോളം ഉയരത്തിൽ പറക്കുമോ അത്രത്തോളം അതിന് അതിൻെറ ഇരയെ നല്ലവണ്ണം കാണ്മാൻ കഴിയുന്നതുപോലെ തന്നെ. കർത്താവും ഈ ലോകകണ്ണുകൾക്ക് അദൃശ്യനെങ്കിലും എപ്പോഴും തനിക്ക് അവരെ കണ്ടുകൊണ്ടിരിക്കാൻ കഴിയും. കൂടാതെ സ്വർഗ്ഗാരോഹണസമയത്തു ദൈവദൂതൻ പറഞ്ഞ വാക്കും അവക്ക് ആശ്വാസം നൽകി. താൻ സ്വർഗ്ഗത്തിലേക്കു കരേറിപ്പോയതുപോലെ വീണ്ടും മഹത്വത്തോടെ വരുമെന്നുള്ളതുതന്നെ. താൻസ്വർഗ്ഗാരോഹണം ചെയ്തതുതന്നെ അവരെ എപ്പോഴും അനുഗ്രഹിച്ചുകൊണ്ടിരിക്കുന്ന സ്ഥിതിയിലുംആയിരുന്നു. തൻെറ രണ്ടു കൈകളും അനുഗ്രഹിക്കുന്ന വിധത്തിലും ദൃഷ്ടികൾ അവരിലേക്കു നല്ലവണ്ണം പതിച്ചുമായിരുന്നു തൻെറ സ്വർഗ്ഗാരോഹണം.സ്വർഗ്ഗത്തിൽ ചെന്നാലും താൻ അതുപോലെചെയ്യുമെന്നുള്ളതിന് അവക്ക് ഉറപ്പിൻെറ ഒരു ലക്ഷ്യമായിട്ടുംകൂടിയാണ് ഇപ്രകാരം ചെയ്തത്. ഇതിനാൽ പലതരത്തിൽ അവക്ക് ആശ്വാസം ഉണ്ടായി.

ഇതിലെല്ലാം ഉപരിയായ ഒരു ആശ്വാസമാർഗ്ഗം താൻ അവക്കു വാഗ്ദത്തം ചെയ്തു. ഞാൻ പോകുന്നതു നിങ്ങൾക്കുവേണ്ടി പിതാവിനോടപേക്ഷിപ്പാനായിട്ടാകുന്നു. ഞാൻ നിങ്ങൾക്ക് ഒരുആശ്വാസപ്രദനെ അയയ്ക്കും. അവൻ മുഖാന്തരം നിങ്ങൾക്കു സന്തോഷമുണ്ടാകും. ഞാൻ പോകുന്നതുകൊണ്ടുള്ള നിങ്ങളുടെ ദുഃഖവും തീരും. അവൻ എനിക്കു സമനാണ്. ആശ്വാസപ്രദനായ റൂഹാ എപ്പോഴും നിങ്ങളോടുകൂടെ വസിക്കും. പെന്തിക്കോസ്തു ദിവസത്തിൽ അവൻ നിങ്ങൾക്കു പ്രത്യക്ഷനായി ആശ്വാസം നൽകുകയും, കാത്തുകൊള്ളുകയും നിങ്ങളോടുകൂടെ വസിക്കുകയും പരിശുദ്ധാത്മദാനമാകുന്ന കൃപയെ നൽകുകയും ചെയ്യും. ഒരുത്തക്കും അവനെ ഉപദ്രവിപ്പാൻ കഴികയില്ല. കർത്താവിനെ യഹൂദന്മാർ ഉപദ്രവിച്ചു. മരണകരമായ ഒരു ശരീരത്തോടേ താൻ വന്നു. കഷ്ടപ്പാടും മരണവും കബറടക്കവും തന്നിൽ നിറവേററി. ഇതുകൾ കണ്ടപ്പോൾ ശിഷ്യന്മാർ ഹൃദയചാഞ്ചല്യമുള്ളവരായി. കർത്താവിലുള്ള വിശ്വാസം കുറഞ്ഞുപോയി. എന്നാൽ പരിശുദ്ധറൂഹാ അപ്രകാരമുള്ളവനല്ല. താൻ ജഡമില്ലാത്തവനും ഉപദ്രവിക്കപ്പെടുവാൻ കഴിയാത്തവനും ലൗകിക കണ്ണുകൾക്ക് അദൃശ്യനുമത്രെ.

പെന്തിക്കോസ്തിയിൽ ശ്ളീഹന്മാർ ഒരുമിച്ചുകൂടിയിരിക്കുമ്പോൾ പിളർന്ന അഗ്നിനാവുകൾ അവക്കു കാണപ്പെട്ടു. അപ്പോൾ അവർ വിശ്വസിച്ചു. വിശുദ്ധാത്മാവ് ആവസിക്കപ്പെട്ടവരെല്ലാം പലഭൃ

# വി. മർക്കോസിൻെറ ഭവനം

(റവ. ഫാദർ ഐ. ഡാനിയേൽ ഡി. ഡി. എഫ്. പി എച്ച്. എസ്, ചേപ്പാട്ട്)

രക്ഷാകരമായ സുവിശേഷപ്രചരണത്തിൽ ശ്ലീഹന്മാരെ കൂടുതൽ സഹായിച്ചു വന്നതിൽ ഒരാൾ മർക്കോസ് എന്നു വിളിക്കപ്പെടുന്ന യൂഹാനോൻ ആയിരുന്നു. ഇദ്ദേഹം ഒരു കുലീനകുടുംബത്തിൽ പെട്ടവനും മാതാവിൻെറ പേരു് മറിയാം എന്നു മത്രേ. മറിയാമിനു് ഊർശ്ലേമിൽ ഒരു ഭവനമുണ്ടായിരുന്നു. പൊതു പാരമ്പര്യത്തിൽ നിന്നും ചരിത്രത്തിൽ നിന്നും നാം മനസ്സിലാക്കുന്നതു് ഈ ഭവനത്തിൽ മ്ശിഹാതമ്പുരാനും തൻെറ ശ്ലീഹന്മാരും വരികയും മൂശൈകപെസഹാനിവർത്തിക്കയും ശിഷ്യന്മാരുടെ പാദങ്ങൾ കഴുകുകയും തൻെറ തിരുശരീരരക്തങ്ങളാകുന്ന രഹസ്യം അവരെ ഭരമേല്പിക്കയും തൻെറ മദ്ധ്യസ്ഥപ്രാർത്ഥനയെ നിവർത്തിക്കയും ചെയ്യുവെന്നാണു്. തൻെറ പുനരുത്ഥാനശേഷം കതകുകൾ അടച്ചിരിക്കെ ഈ ഭവനത്തിൽശിഷ്യന്മാർ ഒരുമിച്ചു കൂടിയിരിക്കുമ്പോൾ മ്ശിഹാതമ്പുരാൻ അവരുടെ നടുവിൽ എഴുന്നെള്ളുകയും അവരുടെ മേൽ ഊതി നിങ്ങൾ പരിശുദ്ധാത്മാവിനെ കൈക്കൊൾവീൻ, ആരുടെ പാപങ്ങൾ നിങ്ങൾ ക്ഷമിക്കുന്നുവൊ അതു ക്ഷമി

---

ഷകളിൽ സംസാരിച്ചു. പലഅത്ഭുതങ്ങൾ പ്രവർത്തിക്കുവാൻ അവക്കു വരം ലഭിച്ചു. ഒരു സ്ത്രീയുടെ വാക്കുമൂലം കർത്താവിനെ തള്ളിപ്പറഞ്ഞവനായ പത്രോസും ആവസിപ്പുമൂലം അനേകം പുരുഷന്മാരുടെ മദ്ധ്യത്തിൽവച്ചു ധൈര്യസമേതം കർത്താവിനേ ഏററുപറഞ്ഞു. ഈ ആവസിപ്പാൽ കർത്താവിൻെറ കഷ്ടപ്പാടു സമയത്തു വിട്ടുപോയ തൻെറ തെരഞ്ഞെടുക്കപ്പെട്ട ശിഷ്യന്മാക്കു പൂർണ്ണവിശ്വാസവും ധൈര്യവും നിത്യമായ ആശ്വാസവും സന്തോഷവും ലഭിച്ചു. അന്നിപ്രകാരം എല്ലാം നടന്നു എങ്കിലും ഇന്നു് ഇവയൊക്കെയും ഇല്ലാത്തതെന്തുകൊണ്ടാണെന്നു ചോദിച്ചേക്കാം.

ആഗ്രഹമുള്ളവക്കും വിശ്വാസവും നോക്കിപ്പാർപ്പും ഉള്ളവക്കും തലമുറ തലമുറയായി എന്നും. എവിടെയും കിട്ടാവുന്ന ഒരു വരമാണു പരിശുദ്ധാത്മനൽവരം. ഇതു ദീർഘദർശിമൂലം പറയപ്പെട്ടതിൻെറ നിവൃത്തിയാണു്. ശ്ലീഹന്മാക്കു മാത്രമേ കിട്ടുകയുള്ളു എന്നു വിചാരിച്ചു വ്യസനിക്കേണ്ടാ. നാം പാപികളാണെന്നുവച്ചു് അധൈര്യപ്പെടുകയും വേണ്ടാ. ലോകപ്രകാരം ദൈവത്തെ ഒരു പിതാവിനോടു സദൃശപ്പെടുത്താം. തൻെറ മക്കൾ എങ്ങനെയുള്ളവരായിരുന്നാലും ഒരു പിതാവു് അവരോടു കരുണയും സ്നേഹവും ഉള്ളവനായിരിക്കുന്നതുപോലെ ദൈവം അവരോടും ചെയ്യുന്നു. പാപമില്ലാത്തവക്കോ മനസ്സുള്ളവക്കോ മാത്രമല്ല താൻ കൊടുക്കുന്നതു്. അയോഗ്യന്മാക്കും പാപികൾക്കും കൊടുക്കും. അവരുടെ പാപങ്ങളെ കഴുകി വെടിപ്പാക്കി യോഗ്യന്മാരാക്കിത്തീർപ്പാൻ ശക്തിയുള്ള പിതാവാകുന്ന നമുക്കുള്ളതു്. അതുകൊണ്ടു ഒട്ടും അധൈര്യപ്പെടുകയോ ദുഃഖിക്കയോ വേണ്ടാ. നാം ശരണമുള്ളവരായിരിക്കണം. യോഗ്യത നമ്മിൽ ഇരിക്കുന്നതല്ല, എന്നാലോ അതു നമ്മിലേക്കു വരുന്നവനിൽ ഇരിക്കുന്നു. പരിശുദ്ധ റൂഹായുടെ ആവസിപ്പുമൂലം നാം വെടിപ്പുള്ളവരായിത്തീരുന്നു. പരിശുദ്ധറൂഹാ നമ്മിൽ വസിച്ചു നമ്മേ ശുദ്ധീകരിക്കുന്നു. നാം ശുദ്ധീകരിക്കപ്പെട്ട യോഗ്യന്മാരായിത്തീരുവാനായിട്ടു് തന്നോടു് അപേക്ഷിക്കാം. യേശുതമ്പുരാൻ നമുക്കുവേണ്ടി പിതാവിനോടപേക്ഷിക്കുന്നു. താൻ നമ്മോടുകൂടി ഇരിക്കുന്നെന്നു പൂർണ്ണമായി വിശ്വസിക്കുന്നുവെങ്കിൽ നമുക്കു പാപം ചെയ്‌വാൻ എങ്ങനെ കഴിയും! യേശുമിശിഹാ സ്വർഗ്ഗത്തിലേക്കു കരേറിയ സ്ഥിതിയിൽ നമ്മേ അനുഗ്രഹിക്കുകയും കാണുകയും ചെയ്യുന്നു എന്നുവിശ്വസിക്കുന്ന ഒരുവനും പാപം ചെയ്യുവാൻ കഴിയുന്നതല്ല. പിതാവു്-പുത്രൻ-പരിശുദ്ധ റൂഹാ ഏകമാണു്. ശ്ലീഹന്മാർ ഒരിക്കൽ പിതാവിനെ ഞങ്ങൾക്കു കാണിച്ചുതരണമെന്നു പറഞ്ഞപ്പോൾ പുത്രനെ കാണുന്നവൻ പിതാവിനെ കാണുന്നു. ത്രിത്വത്തിൽ ഞങ്ങൾ സമന്മാരാണു്. എങ്കിലും പല വ്യാപാരങ്ങൾമൂലം വേറേ വേറേ പേരുകൾ പറയുന്നു എന്നും മററും താൻ വ്യാഖ്യാനിച്ചുകൊടുത്തു. അതിനാൽ നാം ഹൃദയശുദ്ധിയുള്ളവരായി സ്വർഗ്ഗത്തിന്നവകാശികളായി പരിശുദ്ധാത്മാവിനെ എന്നും നമ്മിൽ വസിപ്പിക്കുന്നതിനു കൊള്ളാവുന്ന ആലയങ്ങളായിത്തീരുന്നതിനു കർത്താവു് കൃപ ചെയ്യട്ടെ.

Notes taken by Ramban Fr. Thomas Marett.

# അവിശുദ്ധ സ്‌നേഹബന്ധം അഥവാ
# അമ്‌നോനും യോനാദാബും

(ഡീക്കൻ സി.ജെ. ഉമ്മൻ, കോട്ടകുളഞ്ഞി)

അമ്‌നോൻ ദാവീദുരാജാവിന്റെ പുത്രനായിരുന്നു. യോനാദാബ് ആ കുമാരന്റെ സ്നേഹിതനായിരുന്നു. അമ്‌നോൻ തന്റെ സഹോദരനായ അബ്‌ശാലോമിന്റെ സഹോദരി താമാർ

---

ക്കപ്പെടുകയും ആരുടെ പാപങ്ങൾ നിങ്ങൾ നിറുത്തുന്നുവോ അതു നിറുത്തപ്പെടുകയും ചെയ്യും എന്നും അവരോടു കല്പിച്ചു; പൌരോഹിത്യഅധികാരം പ്രദാനം ചെയ്തു. കർത്താവിന്റെ സ്വർഗ്ഗാരോഹണശേഷം വ. ശ്ലീഹന്മാർ സ്ത്രീകളോടും യേശുവിന്റെ അമ്മയായ വി. മറിയയോടും അവന്റെ സഹോദരന്മാരോടും കൂടെ ഈ ഭവനത്തിൽ ഒരുമനപ്പെട്ടു പ്രാർത്ഥിച്ചുവന്നു.

ആ കാലത്തു് ഏകദേശം 120 പേരുള്ള ഒരു സംഘം കൂട്ടിയിരിക്കുമ്പോൾ യഹൂദാസ്കറിയോത്തായ്ക്കു പകരം അപ്പോസ്തോല സ്ഥാനത്തേക്കു ചീട്ടുമുഖേന വി. മത്തിയാസു തെരഞ്ഞെടുക്കപ്പെട്ടു. അവർ അവിടെ ഒരുമിച്ചു കൂടിയിരിക്കുമ്പോഴാണ് പരിശുദ്ധാത്മാവു് അവരുടെമേൽ ആവസിച്ചതു്. ഇങ്ങനെ പരിശുദ്ധാത്മലബ്‌ധിക്കുശേഷം അവർ ഈ ഭവനത്തെ ദൈവമാതാവിന്റെ നാമത്തിലുള്ള ദൈവാലയമായി പ്രതിഷ്ഠിച്ചു. പ്രാർത്ഥനയ്ക്കായി ശിഷ്യന്മാർ എപ്പോഴും ഇവിടെയത്രേ കൂടിയിരുന്നതു്. വി. പത്രോസു ശ്ലീഹാ കാരാഗൃഹത്തിലിടപ്പെട്ടപ്പോൾ അവന്റെ മോചനത്തിനുവേണ്ടി ശ്ലീഹന്മാരും വിശ്വാസികളും തീക്ഷ്ണതയോടു കൂടി പ്രാർത്ഥിച്ചുകൊണ്ടിരുന്നതും ഇവിടെയാണ്. മാലാഖയാൽ പത്രോസ്‌ശ്ലീഹാ വിമോചിതനായപ്പോൾ വന്നതും ഈ ഭവനത്തിലാണ്. ഇക്കാരണങ്ങളാലെല്ലാം ഈ ഭവനത്തിനു വലിയ ബഹുമാനം ഉണ്ടായി. ആകയാൽ ഇതിനെ ഊർശ്ലേമിന്റെ എപ്പിസ്കോപ്പൽ സിംഹാസനമാക്കിത്തീർത്തു. നമ്മുടെ കർത്താവിന്റെ സഹോദരനായ മാർ യാക്കോബു—ഊർശ്ലേമിന്റെ ഒന്നാമത്തെ എപ്പിസ്കോപ്പാ—തുടങ്ങിയുള്ള ഊർശ്ലേമിന്റെ എല്ലാ എപ്പിസ്കോപ്പന്മാരുംഇവിടെയത്രേ അധിവസിച്ചിരുന്നതു് എന്നു് പാശ്ചാത്യരും പൌരസ്ത്യരും ആയ സകലസുപ്രസിദ്ധചരിത്രകാരന്മാരും പറയുന്നു.

ഊർശ്ലേംനിവാസികളോടൊപ്പം ഭൂഗർഭശാസ്ത്രവിദഗ്‌ദ്ധന്മാർ സാക്ഷിക്കുന്നതു് പ്രസ്തുതഭവനം ഊർശ്ലേമിൽ മാർ മർക്കോസിന്റെ ദയറാ എന്നോ മർക്കോസുയൂഹാനോന്റെ മാതാവായ മറിയാമിന്റെ ദയറാ എന്നോ ഉള്ള നാമത്തിൽ അറിയപ്പെടുന്ന ദേവാലയമാകുന്നു എന്നത്രേ. ഇതു ക്യംതാ പള്ളിയുടെ (കർത്താവിന്റെ കബറിന്റെ) സമീപമാണ്. ആദ്യനൂററാണ്ടുമുതൽ ഇന്നുവരെയും ഇതു സുറിയാനിക്കാരുടെ കൈവശമാണ്, ഊർശ്ലേമിന്റെ മെത്രാപ്പോലീത്താ ഇവിടെ അധിവസിക്കുന്നു. ക്രിസ്തീയവിശ്വാസം സ്വീകരിച്ചവരിൽ സുറിയാനിക്കാർ മുമ്പന്മാരാണെന്നു് ഇതുതെളിയിക്കുന്നു. സുറിയാനിഭാഷ നമ്മുടെ കർത്താവിന്റെയും വി. മാതാവായ മറിയാമ്മിന്റെയും, വി. ശ്ലീഹന്മാരുടെയും അക്കാലത്തെ യഹൂദന്മാരുടെയും മാതൃഭാഷയായിരുന്നു എന്നു് സകല ചരിത്രകാരന്മാരും സാക്ഷിക്കുന്നതുകൊണ്ടു് ഇതിൽ അത്ഭുതത്തിനവകാശമില്ല. ഏതാനും വർഷങ്ങൾക്കു മുൻപു് പ്രസ്തുത ദയറായുടെ കമ്മായം പുതുക്കിയ അവസരത്തിൽ ദയറാപ്പള്ളിയുടെ വലത്തുഭാഗത്തെ വാതലിന്റെ കട്ടിളപ്പടിയുടെ ഉൾഭാഗത്തായി എസ്ത്രേൻഗേലി സുറിയാനായിൽ കല്ലിന്മേൽ കൊത്തപ്പെട്ടിരിക്കുന്ന ഒരു ലിഖിതം കാണപ്പെട്ടു. അതു് ഇപ്രകാരമാകുന്നു. "ഈ ഭവനം മർക്കോസു എന്നു വിളിക്കപ്പെടുന്ന യോഹന്നാന്റെ മാതാവായ മറിയാമ്മിന്റേതു് ആകുന്നു". നമ്മുടെ കർത്താവായ യേശുമിശിഹായുടെ സ്വർഗ്ഗാരോഹണത്തിനുശേഷം ശ്ലീഹന്മാർ ഇതിനെ ദൈവജനനിയായ വി. മറിയാമിന്റെ നാമത്തിലുള്ള പള്ളിയായി പ്രതിഷ്ഠിച്ചു. തീത്തോസു രാജാവു ഊർശ്ലേമിനെ നശിപ്പിച്ചതിനു ശേഷം A. D. 73 ൽ ഇതു വീണ്ടും പണിയപ്പെട്ടു. സുറിയാനി ലിപികളിൽ പാണ്ഡിത്യമുള്ളവരുടെ അഭിപ്രായം എസ്ത്രേൻഗേലിയിൽ കൊത്തപ്പെട്ടതായി കണ്ട ആ ലിഖിതം ആറാംശതാബ്ദത്തിനിടയ്ക്കു കൊത്തപ്പെട്ടതാണെന്നത്രേ. മർക്കോസിന്റെ ഭവനം അഥവാ ദയറാ—സെഹിയോൻ മാളിക—ക്രിസ്ത്യാനികളുടെ ആദ്യ ദേവാലയമാകുന്നു.

എന്ന രാജകുമാരിയിൽ അവിഹിതമായ അഭിനിവേശം പൂണ്ടിരുന്നു. മോഹാന്ധനായിത്തീർന്ന അമ്നോൻ രോഗിയായിത്തീർന്നു. ഒരിക്കൽ യോനാദാവ്സ്നേഹിതനെ കണ്ടപ്പോൾ അവന്റെ രോഗത്തിന്റെയും ക്ഷീണത്തിന്റെയും കാരണം ചോദിക്കുകയും അമ്നോൻ തന്റെ ആഗ്രഹമെല്ലാം യോനാദാബിന്റെ മുമ്പിൽ വെളിപ്പെടുത്തുകയും ചെയ്തു. യോനാദാബ് ഒരു ഉപായിയായിരുന്നു. വികാരവിവശതയാൽ വഴിമുട്ടിയുഴലുന്ന അമ്നോനെ അവന്റെ കൈയ്ക്കു പിടിച്ചു നേർവഴിയിലാക്കിക്കൊണ്ടുപോകാൻ കിട്ടിയ അവസരം യോനാദാബ് എങ്ങനെയാണ് ഉപയോഗിച്ചതു്? എരിയുന്ന തീയിൽ വെള്ളമൊഴിച്ച് അതിനെ കെടുത്തിക്കളയുകയോ നേരേമറിച്ച് അതിൽ എണ്ണയൊഴിച്ച് അങ്ങനെ ആളിക്കത്തുന്ന അഗ്നിയിൽ അമ്നോനെ ദഹിപ്പിച്ചുകളയുകയോ ചെയ്യുന്നതിനുള്ള അവസരമാണു യോനാദാബിനു ലഭിച്ചതു്. ആ ദുഷ്ടസ്നേഹിതൻ ആ മോഹാന്ധനെ പിമ്പിൽനിന്നു തള്ളി അഗാധമായ കുഴിയിലേക്കുതന്നെ നിപതിപ്പിച്ചു. ജഢീകമായ അഭിലാഷപൂരണത്തിനുവേണ്ടി തികച്ചും പ്രായോഗികമായ ഒരു പരിപാടി അവൻപെട്ടെന്നുതന്നെ അവിഷ്ക്കരിച്ച് അമ്നോന്റെ മുമ്പിൽ അവതരിപ്പിച്ചു. അവൻ രോഗം നടിച്ചു കിടക്കയിൽ കിടക്കണമെന്നും അവനെ കാണ്മാൻ അപ്പനായ രാജാവു വരുമ്പോൾ തന്റെ സഹോദരിയായ താമാർ വന്നു് തന്നെ ഒന്നു ഭക്ഷണം കഴിപ്പിക്കണമെന്നും അവളുടെ കയ്യിൽനിന്നു വാങ്ങി ഭക്ഷിക്കേണ്ടതിന് താൻ കാൺകെ അവൾ തന്റെ മുമ്പിൽവച്ചുതന്നെ ഭക്ഷണം ഒരുക്കണമെന്നും അപേക്ഷിക്കണമെന്നായിരുന്നു യോനാദാബ് നിർദ്ദേശിച്ചുകൊടുത്തപരിപാടി. മാംസികചിന്തയാൽ ഭ്രാന്തുപിടിച്ച മറയനായ അമ്നോൻ അവന്റെ ജഡാഭിലാഷത്തിനപ്പുറമായി ഒന്നും ചിന്തിച്ചില്ല; ചിന്തിക്കുവാൻ അവൻ അശക്തനുമായിരുന്നു. യോനാദാബിൽ വിശ്വസ്തനും സമർത്ഥനുമായ ഒരു സ്നേഹിതനേയാണ് അവൻ ദർശിച്ചതു്!

യോനാദാബ് ഒരു യഥാർത്ഥ സ്നേഹിതനായിരുന്നെങ്കിൽ? യോനാദാബിനു് അമ്നോനെ ഉപദേശിക്കാമായിരുന്നു. താമാർ അമ്നോന്റെ പിതാവിന്റെ പുത്രിയാകയാൽ അവൾ അവന്റെ സഹോദരിയാണ്, അവൾ കന്യകയാണ്, അവളുടെ കന്യാത്വത്തേയും സഹോദരീത്വത്തേയും കളങ്കപ്പെടുത്തുവാനുള്ള ആഗ്രഹം മൃഗീയമാണു്, പൈശാചികമാണ്, ആപൽക്കരമാണ്, ആ ചിന്തയിൽനിന്നു് ഉടൻ സ്വതന്ത്രനാകുക° അഥവാ ആ അഭിനിവേശം നിയന്ത്രണാതീതമെങ്കിൽ അക്കാലത്തെ മര്യാദയെ ആദരിച്ച് അവളെ വിവാഹം ചെയ്യുക. ഈ നിലകളിൽ അമ്നോനു് മാർഗ്ഗനിർദ്ദേശം ചെയ്യാൻ യോനാദാബിനു് അവസരമുണ്ടായിരുന്നു. പക്ഷേ അവൻ ആ നേർവഴിയിൽക്കൂടി ചരിച്ചില്ല. അവന്റെ സ്നേഹിതൻ അവനെ വിശ്വസിച്ചു.

യോനാദാബിന്റെ പ്ളാൻ അമ്നോൻ പ്രാവർത്തികമാക്കി. അവന്റെ അപ്പൻ രോഗിയായ മകനെ സന്ദർശിച്ചപ്പോൾ പ്രഥമദൃഷ്ടിയിൽ നിർദ്ദോഷമെന്നു തോന്നുന്ന അവന്റെ ആഗ്രഹം അവൻ അപ്പനെ അറിയിച്ചു. അപ്പനായ രാജാവിന്റെ കൽപ്പനപ്രകാരം സുന്ദരിയായ താമാർ അമ്നോന്റെ കൊട്ടാരത്തിലെത്തി. അവൾ അവന്റെ മുമ്പിൽവച്ചുതന്നെ മാവു കുഴച്ചു വടയുണ്ടാക്കി ഉരുളിയോടെ എടുത്തു് അവന്റെ മുമ്പിൽ വിളമ്പി. ആ കപടരോഗി എല്ലാവരേയും പുറത്താക്കി. അവർ രണ്ടുപേരും മാത്രം ശേഷിച്ചു. ആ വടകൾ ഉൾമുറിയിലേക്കു കൊണ്ടുവന്നു തരിക എന്നു് അവൻ പറഞ്ഞു. നിഷ്ക്കളങ്കയായ ആ പെൺകുട്ടി ഉൾമുറിയിൽ അവന്റെയടുക്കൽ വടകൾ കൊണ്ടുചെന്നു. അവൻ നിർവിശങ്കം അവളെ കടന്നുപിടിച്ചു. തന്നെ അവമാനിക്കരുതേ എന്നു് അവൾ കേണപേക്ഷിച്ചു. "എന്റെ സഹോദരാ എന്നെ അവമാനിക്കരുതേ....നീയും ഇസ്രായേലിൽ വഷളന്മാരുടെ കൂട്ടത്തിൽ ആയിപ്പോകുമല്ലോ. നീ രാജാവിനോടു പറക. അദ്ദേഹം എന്നെ നിനക്കു തരാതിരിക്കയില്ല." അമ്നോന്റെ ചെവികളുണ്ടോ അപ്പോൾ അവ ശ്രദ്ധിക്കുന്നു. അവൻ മൃഗീയമായിത്തന്നെ പ്രവർത്തിച്ചു. യോനാദാബിന്റെ പ്ളാനിൻപടി സംഗതികൾ നടന്നു. അഭിലാഷനിവൃത്തി വന്നശേഷമോ? അവൻ മുമ്പ് എത്രമാത്രം അവളെ ആഗ്രഹിച്ചുവോ അതിലപ്പുറമായി അവളെ വെറുത്തു. അവൻ അവളെ വിവാഹം കഴിച്ച്, അവളുടെമേൽ അടിച്ചേൽപ്പിച്ച അപമാനത്തിൽനിന്നും അവളെ രക്ഷിപ്പാൻ അവൾ കേണപേക്ഷിച്ചു. ഫലമോ, അവന്റെ ഒരു ബാല്യക്കാരനെക്കൊണ്ടു് അവളെ പുറത്താക്കി. അവളോ തലയിൽ കൈവച്ചു നിലവിളിച്ചുകൊണ്ടു് സ്വന്ത ഭവനത്തിലേക്കുപോയി.

യോനാദാബിന്റെ പ്ളാൻ ഇവിടംവരെ വിജയിച്ചു. വിശേഷവിധിയായി ഒന്നും സംഭവിച്ചിട്ടില്ല എന്ന നിലയിൽ അമ്നോൻ ദിവസങ്ങൾ തള്ളിവിട്ടു.

# പിണങ്ങി കുടുംബംവിട്ടിറങ്ങുന്നവർ മാതാപിതാക്കളെ നിന്ദിക്ക സാധാരണതന്നെ

അഥവാ

## റീത്തുകാർക്കു് ഒരു മറുപടി *

(ഫാദർ കെ. പി. പൗലൂസ് ബി. ഡി. കല്ലറയ്ക്കപ്പറമ്പിൽ, പെരുമ്പാവൂർ)

പ്രാരംഭം

പരിശുദ്ധ കാതോലിക്കാബാവാ തിരുമനസ്സുകൊണ്ടു് 1954 നവംബർ 28—ാംതീയതി പള്ളികൾക്കു് അയച്ച ഒരു കല്പനയെ അധിക്ഷേപിക്കുക എന്ന ഏക കാര്യത്തിനായിട്ടു മാത്രമാണു റീത്തുകാരുടെ നാവായ "സത്യസഭാകാഹളം" മാർച്ചു ലക്കം പുറപ്പെട്ടിരിക്കുന്നതു്. അതു് ഒരാൾ അയച്ചുതന്നു ഞാൻ ഒന്നു വായിക്കുവാൻ ഇടയായി. യാഥാർത്ഥ്യങ്ങൾ കോട്ടിമാട്ടി പരമാർത്ഥികളെ തെററിദ്ധരിപ്പിച്ചു വഴിപിഴപ്പിക്കുന്നതിനു റീത്തുപ്രസ്ഥാനക്കാരിൽ ചിലക്കു കാണുന്ന പാടവമാണു് അതിൽ പ്രകടമായിരിക്കുന്നതു്. "സ്വപിതാവിനോടു പിണങ്ങികുടുംബം വിട്ടിറങ്ങിപ്പോകുന്ന മക്കൾ അവരുടെ മാതാപിതാക്കന്മാരെനിന്ദിച്ചുപറയുന്നതു സാ

---

ഈ സംഭവം താമാറിന്റെ സ്വന്തം സഹോദരനായ അബ്ശാലോമിന്റെ കാതുകളിൽ എത്തി. വൈരാഗ്യശാലിയായ ആ സഹോദരന്റെ അമർഷം അവന്റെ ഉള്ളിൽ കത്തിജ്വലിച്ചു. പ്രതികാരത്തിനുവേണ്ടി അവൻ അവസരം പാർത്തിരുന്നു.

വർഷങ്ങൾ രണ്ടു കഴിഞ്ഞു. താമാറിന്റെ സഹോദരനായ അബ്ശാലോം അവന്റെ ആടുകളെ രോമം കത്രിക്കുന്ന അടിയന്തിരത്തിനു് എല്ലാ രാജകുമാരന്മാരേയും ക്ഷണിച്ചു. അമ്നോനും വിരുന്നിൽ പങ്കുകൊണ്ടു. എല്ലാവരോടുമൊപ്പം അമ്നോനും മദ്യം കുടിച്ചു് ആനന്ദിച്ചിരിക്കുകയാണു്. അതു് അമ്നോന്റെ ആനന്ദത്തിന്റെ അവസാനമായിരുന്നു. എന്തെന്നാൽ തന്റെ ആതിഥേയന്റെ പ്രതികാരബുദ്ധിയെപ്പററി ആ ക്ഷിപ്രപ്രസാദി അറിഞ്ഞിരുന്നില്ല. പെട്ടെന്നു് അബ്ശാലോമിന്റെ ശൂരന്മാരായ ഭൃത്യന്മാർ അവന്റെമേൽ ചാടി വീണു. അതിഥികളായ രാജകുമാരന്മാർ ഭയപരവശരായി പരക്കംപാഞ്ഞു. ആ ഭൃത്യന്മാർ അമ്നോനെ അടിച്ചുകൊല്ലുകയും ചെയ്തു. അങ്ങനെ അമ്നോനോടു പ്രതികാരം ചെയ്യപ്പെട്ടു. പ പത്തിന്റെ ശമ്പളം മരണം. അമ്നോൻ അവന്റെ നീചമായ പാപത്തിന്റെ ഫലം അനുഭവിച്ചു.

എല്ലാ രാജകുമാരന്മാരും വധിക്കപ്പെട്ടു എന്ന സങ്കടവാർത്തയാണു് രാജാവിന്റെ സന്നിധിയിൽ എത്തിയതു്. ഈ അവസരത്തിൽ അമ്നോന്റെ സ്നേഹിതനായ യോനാദാബ് അവിടെ ഉണ്ടായിരുന്നു. അവൻ ആ വാർത്ത തിരുത്തി രാജാവിനെ അറിയിച്ചു. "രാജകുമാരന്മാരായ യുവാക്കളെ ഒക്കെയും കൊന്നുകളഞ്ഞു എന്നു് യജമാനൻ വിചാരിക്കരുതു്. അമ്നോൻ മാത്രമേ മരിച്ചിട്ടുള്ളു. തന്റെ സഹോദരിയായ താമാറിനെ അമ്നോൻ അപമാനിച്ച നാൾ മുതൽ അബ്ശാലോമിന്റെ മുഖത്തു് ഈ നിർണ്ണയം കാണ്മാനുണ്ടായിരുന്നു." യോനാദാബിനു്. അവന്റെ മാരകമായ പ്ലാന്റെ അപ്പുറം ദൃശ്യമായിരുന്നു. അവന്റെ സ്നേഹം അമ്നോനെ രോഗനാട്യത്തിനും വ്യഭിചാരത്തിനും അകാലമരണത്തിനും ഇരയാക്കിത്തീർത്തു.

ഇക്കാലത്തും ഈദൃശമായ ദുസ്നേഹത്തിന്റെ വ്യാപാരങ്ങൾ ധാരാളം കാണ്മാനുണ്ടു്. ജഡാഭിലാഷം മൂലം നിഗൂഢങ്ങളായ ആലോചനകളിൽ മുഴുകി അവിഹിതങ്ങളായ പെരുമാററങ്ങളിൽ ഇടപഴകി മലിനപാപത്തിനു വിധേയരായി എത്രയോ യുവാക്കൾ നശിക്കുന്നു. അസന്മാർഗ്ഗികളായ സ്നേഹിതന്മാരുമായുള്ള കൂട്ടുകെട്ടും സ്നേഹബന്ധവും ഈ നാശത്തിനു വളം വയ്ക്കുന്നു. ആപത്തു നേരിടുമ്പോൾ തന്ത്രശാലികളായ ഈ സ്നേഹിതന്മാർ യോനാദാബിനെപ്പോലെ കൈകഴുകി ദൂരെ മാറിനിൽക്കും. ആകയാൽ സ്നേഹിതന്മാരെ സൂക്ഷിക്കുക. ആരേയും അമിതമായി സ്നേഹിക്കാതിരിക്കുക. എല്ലാവരേയും ക്രിസ്തുവിനുവേണ്ടിയും ക്രിസ്തുവിൽക്കൂടി മാത്രവും സ്നേഹിക്കുക. ക്രിസ്തുവിൽക്കൂടി സ്നേഹിക്കുമ്പോൾ സ്നേഹം സ്ഫുടം ചെയ്യപ്പെടുന്നു. അതിൽ മാലിന്യമുണ്ടായിരിക്കയില്ല.

—o—

ധാരണമാണല്ലോ" എന്നുപറഞ്ഞുകൊണ്ടു തന്നെ ഓർത്തഡോക്സു സുറിയാനി സഭയിൽ നിന്നും പിണങ്ങി ഇറങ്ങിപ്പോയ റീത്തുകാർ പ. ബാവാതിരുമേനിയുടെ നേരേ തിരിഞ്ഞതു രസാവഹമാണു്. പ: ബാവാതിരുമേനി തന്റെ മക്കൾക്കു നൽകിയിരിക്കുന്ന ആ പ്രബോധനകല്പനയിൽ, സാധാരണമായ പ്രാരംഭആശീർവ്വാദത്തിനും ഉപസംഹാരത്തിനും ഇടയ്ക്കു് ഏഴുപാരാഗ്രാഫുകളാണുള്ളതു്. അവയിൽ ആദ്യപാരായിൽ നോമ്പു സമീപിച്ചിരിക്കുന്നതിനാൽ അതു വെട്ടിക്കുറയ്ക്കാതെ ശരിയായ നോമ്പോടും പ്രാർത്ഥനയോടും കൂടെ ദൈവത്തെ മഹത്വപ്പെടുത്തണമെന്നും, അങ്ങനെ തന്റെ ജനനപ്പെരുന്നാളിലേയ്ക്കു ചെന്നെത്തി ദൈവികആനന്ദം അനുഭവിക്കണമെന്നും ഉദ്ബോധിപ്പിച്ചിരിക്കുന്നു. വായിലേക്കുപോകുന്നതു് മനുഷ്യനെ അശുദ്ധിയാക്കുന്നില്ല എന്ന വേദവാക്യത്തെ ദുർവ്യാഖ്യാനം ചെയ്യുന്നവരുമായുള്ള സംസർഗ്ഗം അപകടകരമാണെന്നും അവരെ മാതൃകയാക്കരുതെന്നും മറ്റും നിഷ്ക്കർഷിക്കയത്രേ രണ്ടാമത്തെ പാരായിൽ ചെയ്തിരിക്കുന്നതു്. ഇക്കാലത്തു പലരിലും ദൈവസ്നേഹം തണുത്തു ജഡമോഹം ശക്തിപ്പെട്ടിരിക്കുന്നതിനേയും, ധനമോഹവും ജഡമോഹവും സത്യവിശ്വാസത്തിൽ നിന്നും പലരെയും തെറ്റിക്കുന്നതിനാൽ വിശ്വാസവിപരീതത്തിലേക്കും ഇതരമതങ്ങളിലേക്കും മനുഷ്യർ പോകുന്നതിനേയും മറ്റും മൂന്നാം പാരായിൽ പൊതുവായി ശാസിച്ചിരിക്കുന്നു.

റോമൻ റീത്തുപ്രസ്ഥാനക്കാർ പണംകൊണ്ടും മറ്റും നമ്മുടെ ആളുകളെ ആകർഷിക്കുന്നു; അതിന്റെ പ്രാരംഭകരെ തീറ്റിപ്പോറ്റി ആളാക്കിയതു് നമ്മുടെ സഭയാണെന്നു പ്രസ്താവിച്ചുകൊണ്ടു്, അവരുടെ വലയിൽ വീണുപോകരുതു്, ഒരു ക്രിസ്ത്യാനിക്കു് ആവശ്യം ക്രിസ്തുവിനെ പ്രാപിക്ക എന്നുള്ളതാണു്; സഭയുടെ സർവ്വപ്രധാനകർത്തവ്യം ക്രിസ്തുവിനെ പ്രദാനം ചെയ്യുക എന്നുള്ളതുമാണു്; ഇതു് ഓർത്തഡോക്സു സുറിയാനിസഭ നിർവ്വിഘ്നം നിർവ്വഹിക്കുന്നുണ്ടെന്നു് റോമാക്കാരും സമ്മതിക്കുന്നു. അവർ കർത്താവിനെ (വി. കുർബാന) പൂർണ്ണമായ നിലയിൽ നൽകുന്നുമില്ല. ആകയാൽ സത്യവിശ്വാസികൾ വഞ്ചിക്കപ്പെടരുതു് എന്നും മറ്റും നാലാമത്തെ പാരായിൽ ആജ്ഞാപിച്ചിരിക്കുന്നു.

പണം കൊടുത്തു് ആളുകളെ റീത്തിൽ ചേർക്കുന്നതായി അറിയുന്നു. ഇതു് കർത്താവിന്റെയും തന്റെ ശിഷ്യന്മാരുടെയും മാർഗ്ഗമല്ല, മെനേസീസു് മെത്രാന്റെ മാർഗ്ഗമാണു്; അനേക ക്രിസ്തേതരരുള്ള ഈ ദേശത്തു് സത്യവിശ്വാസികളെ റോമാവിശ്വാസികളാക്കുവാൻ ശ്രമിക്കുന്നതു് മാർത്തോമ്മാശ്ലീഹായാൽ സ്ഥാപിതമായ പരിശുദ്ധ സഭയെ നാമാവശേഷമാക്കുവാനാണു്, യൂദായെപ്പോലെ സ്വസഭയെ ഒറ്റിക്കൊടുക്കുന്നവർക്കു് മാനസാന്തരമുണ്ടായി തിരിച്ചുവരുന്നതിനായി പ്രാർത്ഥിക്കാം എന്നും മറ്റുമാണു് അഞ്ചാം പാരായിൽ പ്രസ്താവിച്ചിരിക്കുന്നതു്.




ഫാദർ കെ. പി. പൌലൂസ് ബി. ഡി.

അടുത്ത പാരായിൽ നമ്മുടെ ഇടവകകളിൽ എല്ലാവരും കൂടുതൽ സ്നേഹത്തിലും ഐക്യത്തിലും വർത്തിക്കണം, പട്ടക്കാർ ത്യാഗത്തോടും ഉത്തരവാദിത്വബോധത്തോടും ജാഗ്രതയോടും കൂടെ ആടുകളെ സൂക്ഷിക്കണം. ധനത്തിനും ബഹുമാനത്തിനും വേണ്ടി നിൽക്കാതെ ജീവാർപ്പണം ചെയ്തു് ആടുകളെ ചെന്നായിൽ നിന്നും രക്ഷിപ്പാൻ ഇടയന്മാർ തയ്യാറായി നിൽക്കണം എന്നും മറ്റും ആജ്ഞാപിച്ചശേഷം ഇടവകയിലെങ്ങും നവമായ ആത്മീയചൈതന്യം പ്രസരിക്കത്തക്കവണ്ണം ഇടവകയിലെ ഓരോ ആത്മീയപ്രവർത്തനത്തേയും ശക്തിപ്പെടുത്തേണ്ടതിന്റെ ആവശ്യകതയെ പ്ര

ത്യേകം പ്രത്യേകം എടുത്തു പ്രസ്താവിക്കുകയും ജനങ്ങളുടെ രക്ഷയ്ക്കുവേണ്ടി തങ്ങളുടെജീവനെ വയ്ക്കുവാൻ സന്നദ്ധരായിരിപ്പാൻ പട്ടക്കാരെ പ്രത്യേകം പ്രബോധിപ്പിക്കയും ചെയ്തിരിക്കുന്നു.

ഡിസംബർ 18 മുതൽ 21 വരെയുള്ള ദിവസങ്ങളിൽ—നമ്മുടെ പിതാവായ മാർത്തോമ്മാശ്ലീഹായുടെ പെരുന്നാൾ ദിവസങ്ങളിൽ—സഭയുടെ സമാധാനത്തിനും പുരോഗമനത്തിനുംവേണ്ടി പ്രാർത്ഥിക്കേണ്ടതിനേപറ്റിയും പ്രത്യേകം വി: കുർബാന അണയ്ക്കയും എല്ലാവരും കുമ്പസാരിച്ച് കുർബാന അനുഭവിക്കയും ചെയ്യേണ്ടതിനേപ്പറ്റിയും മറ്റും ഏഴാമത്തെ പരായിൽ കല്പിച്ചിരിക്കുന്നു.

പ: ബാവാതിരുമനസ്സിലെ ഈ കല്പന റീത്തുകാർക്ക് തിക്തകമായിത്തീർന്നതു് മറ്റൊന്നു കൊണ്ടുമല്ല. ജനങ്ങൾ സത്യവിശ്വാസത്തിൽ ഉറച്ചുനിൽക്കുവാൻ അതു് പ്രബോധനം നൽകുന്നു, പട്ടക്കാരെ അക്കാര്യത്തിൽ കൂടുതൽ ജാഗ്രതയുള്ളവരാക്കുന്നു. ഇതവർക്ക് ദുസ്സഹമാണെന്ന് പറയേണ്ടതില്ലല്ലൊ. പൗരസ്ത്യഓർത്തഡോക്സു സഭയുടെ പരമാദ്ധ്യക്ഷനായ പ: ബാവാതിരുമനസ്സുകൊണ്ട് തന്റെ കീഴിലുള്ള മക്കൾ അവർക്ക് നേരിടുന്ന കണികളിലും പരീക്ഷകളിലും വശീകരണങ്ങളിലും കുടുങ്ങിപ്പോകാതെ രക്ഷപെടുന്നതിനാവശ്യമായ പ്രബോധനവും മറ്റും നൽകിക്കൂടെന്നും, വരുന്ന ഓരോ ദുരുപദേശങ്ങൾക്കും വശീകരണങ്ങൾക്കും വഴങ്ങിക്കൊടുക്കത്തക്കവണ്ണം വിട്ടേക്കണമെന്നുമാണ് ഇവരുടെ മതമെന്ന് തോന്നിപ്പോകുന്നു. [illegible] ഉതകിയേക്കാവുന്നതും മുപ്പത്തൊമ്പതുപേജുകളുള്ളതുമായ ആ ദീർഘലേഖനം അടിസ്ഥാനരഹിതങ്ങളായ ദുരാരോപണങ്ങളും വ്യാജപ്രസ്താവനകളും കൊണ്ട് മലീമസമാണെന്നുള്ള യാഥാർത്ഥ്യം തുറന്നു പറയേണ്ടിവന്നതിൽ അതിയായ ഖേദമുണ്ട്. സത്യത്തോടും വി: സഭയോടും അതിന്റെ വിശ്വാസാചാരങ്ങളോടും പ: ബാവാതിരുമേനിയോടും എനിക്കുള്ള ഭക്തിബഹുമാനം ഈ യാഥാർത്ഥ്യം പൊതുജനദൃഷ്ടിയിൽ കൊണ്ടുവരുവാൻ എന്നെ നിർബന്ധിക്കുന്നു. സത്യവിരുദ്ധവും ഉദ്ദേശശുദ്ധിയില്ലാത്തതും മനഃപൂർവ്വം അപഹസിച്ച് അവഹേളിച്ചുകൊണ്ട് എഴുതിയിട്ടുള്ളതുമായ ആ വിമർശനങ്ങൾക്കും പദപ്രയോഗങ്ങൾക്കും അവ അർഹിക്കുന്നപ്രകാരം അതേ "ഭാഷ"യിൽ തന്നെ ഒരു മറുപടി എഴുതുവാൻ ഞാൻ ഉദ്യമിക്കുന്നില്ല. "കത്തോലിക്കാ വൈദികരെ"പ്പറ്റി എഴുതുമ്പോൾ ഉപയോഗിക്കേണ്ട "ഭാഷ" എന്താണെന്ന് ബ: ഫാദർ വടശ്ശേരിയുടെയും മറ്റും എഴുത്തുകളിൽനിന്നും മനസ്സിലാക്കാഞ്ഞിട്ടല്ല ഞാൻ അതിനുദ്യമിക്കാതിരിക്കുന്നതു്. അവരുടെ ആ "ഭാഷ" പ്രയോഗിക്കുവാൻ എന്റെയാകട്ടെ "മലങ്കരസഭ"യുടെ ആകട്ടെ സാന്മാർഗ്ഗിക ബോധം അനുവദിക്കായ്കയാലാണ് എന്നുള്ള വസ്തുത വ്യക്തമാക്കിക്കൊള്ളട്ടെ.

മലങ്കര ഓർത്തഡോക്സുസഭയുടെ അപ്പോസ്തോലിക പിന്തുടർച്ച (പട്ടത്വം) നിരാക്ഷേപവും പരിപാവനവുമാണെന്ന് റോമാസഭ മുക്തകണ്ഠം സമ്മതിക്കയും, അതു പ്രവൃത്തിയിൽ കാണിക്കയും മാത്രമല്ല തദനുസരണം അധികൃതമായി പഠിപ്പിച്ചുവരികയും ചെയ്യുന്നു. അതുപോലെ തന്നെ മലങ്കര ഓർത്തഡോക്സ് സുറിയാനിസഭയ്ക്ക് യാതൊരുവിധ ശീശ്മയാകട്ടെ പാഷണ്ഡത (വിശ്വാസവിപരീതം) യാകട്ടെ ഇല്ലെന്നും റോമൻ റീത്തു പ്രസ്ഥാനത്തിന്റെ ഔദ്യോഗികപ്രസ്താവനകൾ പോലും അസന്ദിഗ്ദ്ധമായി വിളിച്ചു പറയുന്നു. ക്രിസ്തുവിനെ സഭാംഗങ്ങൾക്ക് യഥാവിധി പ്രദാനം ചെയ്യുവാൻ മലങ്കര ഓർത്തഡോക്സ് സഭയ്ക്കു കഴിയുന്നു. അതിന്റെ കൂദാശകൾ പാവനവും പരിപൂർണ്ണസാധുത്വമുള്ളവയും ആണ് എന്നിത്യാദി വസ്തുതകൾ റോമാക്കാർതന്നെ സമ്മതിക്കുന്നുണ്ടു്. ഇനി വേറൊരു വിധത്തിൽ പറഞ്ഞു് തെറ്റിദ്ധരിയുവാൻ സാദ്ധ്യമാകാത്ത പ്രകാരം സ്പഷ്ടമായും ഖണ്ഡിതമായും ഇവയെല്ലാം അവർ സമ്മതിച്ചിരിക്കെ അവയെല്ലാം കടകവിരുദ്ധമായി അവസരംപോലെ മറുവിധത്തിൽ പറഞ്ഞുകൊണ്ടു് വിശുദ്ധസഭാംഗങ്ങളെ സത്യവിശ്വാസത്തിൽ നിന്നും റോമാ വിശ്വാസത്തിലേക്ക് കൊണ്ടുപോകുവാൻ പരിശ്രമിക്കുന്നതോ അതിനെ നിരുൽസാഹപ്പെടുത്തുന്നതോ ഏതാണ് ക്രൈസ്തവമായിട്ടുള്ളതു്? മാതൃസഭ ഏതു് റോമാസഭയോ ഓർത്തഡോക്സുസഭയോ? ഓർത്തഡോക്സുസഭയിൽ നിന്നും റോമൻസഭയിലേക്ക് പരിവർത്തനം ചെയ്യുന്നതിന് പ്രേരകമാകുന്നതു് ദൈവസ്നേഹമോ ജഡസ്നേഹമോ? സ്വർഗ്ഗമോഹമോ ധനമോഹമോ? ഇത്യാദി പ്രശ്നങ്ങളാണ് ഈ പ്രതിപാദനത്തിൽ പ്രധാനമായി കൈകാര്യം ചെയ്യേണ്ടിയിരിക്കുന്നതു്. റോമാ വാദങ്ങളും പ്രസ്താവനകളും അടിസ്ഥാനമാക്കിത്തന്നെ ടി പ്രശ്നങ്ങളും അവരുടെ ആരോപണങ്ങളും ഓരോന്നായി പരിശോധിക്കയത്രേ ഇവിടെ ചെയ്യുന്നതു്.

# സഭയിൽ സ്ത്രീകൾക്കുള്ള സ്ഥാനം

(ഡെക്ക്ലാ)

നമ്മുടെ സഭയിൽ വനിതകൾക്കു സഭാപരമായ പ്രവർത്തനസാദ്ധ്യത വളരെ കുറവാണ് എന്നു അഭ്യസ്തവിദ്യകളായ ചില സഹോദരികൾ പ്രസംഗിക്കുന്നതു കേൾക്കാൻ ഇടയായിട്ടുണ്ട്. പ്രഥമദൃഷ്ടിയിൽ ഇതു ശരിയാണെന്നു തോന്നാമെങ്കിലും വാസ്തവം അങ്ങനെയല്ല. സൃഷ്ടിയിൽ പുരുഷനും സ്ത്രീയും എന്ന ഒരു വ്യത്യാസം സ്രഷ്ടാവു വച്ചിട്ടുള്ളതിനാൽ സ്ത്രീപുരുഷന്മാർക്ക് അവരവർക്കുള്ള ചില പ്രത്യേകതകളുണ്ട്. അതുകൊണ്ട് സ്ത്രീ പുരുഷന്റെ അടിമയാണെന്നോ ആജ്ഞാകാരിണിയാണെന്നോ അസ്വതന്ത്രയാണെന്നോ അനുമാനിക്കാവുന്നതല്ല. മനുഷ്യശരീരത്തിൽ പല അവയവങ്ങളുണ്ട്. ഓരോ അവയവത്തിനും അതതിന്റെ പ്രത്യേകതകളുണ്ടെങ്കിലും ഒരവയവം മറ്റൊരവയവത്തിന്റെ കീഴിലാണെന്നു പറയാവുന്നതല്ലല്ലോ. ഓരോന്നും അതതിന്റെ ചുമതലകൾ ചെയ്യുന്നു. മനുഷ്യശരീരത്തിന്റെ പുലർച്ചയ്ക്കു് അതു് ആവശ്യവുമാണ്. "കണ്ണിനു കൈയോടു് നിന്നെക്കൊണ്ടു് എനിക്കാവശ്യമില്ല എന്നും തലയ്ക്കു കാലുകളോടു് നിങ്ങളെക്കൊണ്ടു് എനിക്കു് ആവശ്യമില്ല എന്നും പറഞ്ഞു കൂടാ." ആകയാൽ മനുഷ്യസമുദായത്തിൽ സ്ത്രീപുരുഷന്മാർ അവരവർക്കുള്ള പ്രത്യേക ചുമതലകൾ നിർവ്വഹിപ്പാൻ നിയുക്തരാണെങ്കിലും സഭാശരീരത്തിൽ ഇരുകൂട്ടരും അവയവങ്ങളാണ്. ഓരോ അവയവങ്ങൾ അവയവയുടെ ജോലി നിർവ്വഹിക്കുന്നതിൽ ഉച്ചനീചത്വം ആരോപിക്കാവുന്നതല്ല.

വി. സഭയിൽ സ്ത്രീകൾക്കു വലിയ സ്ഥാനമാണു സിദ്ധിച്ചിട്ടുള്ളതു്. ദൈവത്തിന്റെ മാതാവാകാനുള്ള ഭാഗ്യം ഒരു സ്ത്രീക്കുണ്ടായെങ്കിലും പിതാവാകാനുള്ള ഭാഗ്യം ഒരു പുരുഷനുണ്ടായില്ല. വി. കന്യകമറിയാമിനെപ്പറ്റി പറയുമ്പോൾ "അവളെപ്പോലെ ആരും ഉയർത്തപ്പെട്ടിട്ടില്ല" എന്നാണല്ലോ നാം നമ്മുടെ ആരാധനകളിൽ കൂടി അനുസ്മരിക്കുന്നതു്. വി. മാതാവു തന്നെപ്പറ്റി തന്നെ പരിശുദ്ധാത്മാവു നിറഞ്ഞവളായി പറയുന്നതു് "ഭൂമിയിലെ സകല വംശങ്ങളും എന്നെ ഭാഗ്യവതി എന്നു വാഴ്ത്തും" എന്നത്രേ. ആകയാൽ സഭയിൽ അതുല്യമായ ഒരു പദവിയത്രേ ഒരു സ്ത്രീക്ക്—കന്യകമറിയാം മാതാവിനു്—സിദ്ധിച്ചതു് എന്നു വ്യക്തമാണ്. ദൈവത്തിന്റെ ഇഷ്ടം ചെയ്യുന്നവർ പുരുഷനായാലും സ്ത്രീയായാലും ഉൽകൃഷ്ടമായ സ്ഥാനം അവർക്കു ലഭിക്കുന്നു. "എന്റെ അമ്മ ആരു്, സഹോദരന്മാർ ആരു്, സ്വർഗ്ഗസ്ഥനായ എന്റെ പിതാവിന്റെ ഇഷ്ടം ചെയ്യുന്നവനെല്ലാം എന്റെ സഹോദരനും സഹോദരിയും മാതാവും ആകുന്നു എന്നു കർത്താവു് അരുളിച്ചെയ്തിരിക്കുന്നു.

കർത്താവിന്റെ ശിഷ്യഗണത്തിലും സ്ത്രീകൾ ഉണ്ടായിരുന്നു. സാധാരണ കർത്താവിന്റെ ശിഷ്യന്മാർ എന്നു കേൾക്കുമ്പോൾ പന്ത്രണ്ടു് അപ്പോസ്തോലന്മാരെപ്പറ്റിയുള്ള സ്മരണയാണു നമ്മുടെ മനസ്സിൽ വരുന്നതെങ്കിലും അതുകൂടാതെയും തനിക്കു ശിഷ്യന്മാരും ശിഷ്യകളും ഉണ്ടായിരുന്നു. താൻ സ്ഥാപിക്കാനിരുന്ന സഭയിലെ ഉദ്യോഗഭാരവാഹിത്വം താൻ അവരെ ഏല്പിക്കാൻ പ്രത്യേകം വേർതിരിച്ചിരുന്നു എന്നല്ലാതെ വേറെ ആരും തനിക്കു ശിഷ്യന്മാരായിട്ടുണ്ടായിരുന്നില്ല എന്നു് അർത്ഥമാക്കേണ്ടതില്ല. എഴുപത്തിരണ്ടു് അറിയിപ്പുകാർ തനിക്കു ശിഷ്യന്മാരായിട്ടുണ്ടായിരുന്നു. ബഥനിയിലെ ലാസർ തന്റെ ശിഷ്യനായിരുന്നു. കർത്താവിന്റെ മാതാവു്, യാക്കോബ് യോസി യഹൂദാ എന്നിവരുടെ മാതാവു്, സെബദി പുത്രന്മാരുടെ അമ്മയായ ശലോമി, മഗ്ദലക്കാരി മറിയാം, ബഥനിയിലെ മാർത്ത, മറിയാം എന്നിങ്ങനെ ഭക്തിയുള്ള സ്ത്രീകൾ അവിടത്തെക്കൂടെ നടക്കയും തന്നിൽനിന്നു

---

(മാതൃസഭ ഏതു്?....അടുത്തതിൽ)

* ഓർത്തഡോക്സ് സുറിയാനിസഭയുടെ വിശ്വാസാചാരങ്ങളെ തെറ്റിദ്ധരിപ്പിച്ചും അവഹേളിച്ചും ദുർവ്യാഖ്യാനം ചെയ്തു് മേല്പട്ടക്കാരെയും പട്ടക്കാരെയും അപഹസിച്ചും റീത്തു പ്രവർത്തകർ എഴുതിയിട്ടുള്ളതിന്റെ നിരർത്ഥകതയും അടിസ്ഥാനരാഹിത്യവും ഓരോന്നായി എടുത്തു് വ്യക്തമാക്കിക്കൊണ്ടു് വിമർശനപംക്തി എന്ന ശീർഷകത്തിൽ "മലങ്കരസഭയിൽ ഞാൻ പത്തുപതിനഞ്ചു ലേഖനങ്ങൾ എഴുതിയിരുന്നു. അവയിൽ ആദ്യത്തേതിനു മാത്രമേ "സത്യസഭാകാഹളം" മറുപടി പറവാൻ ശ്രമിക്കപോലും ചെയ്തിട്ടുള്ളൂ. അവയ്ക്കെല്ലാം അവർക്കുള്ള മറുപടി കണ്ടിട്ടു് തുടർന്നെഴുതാമെന്നു വച്ചു ഞാൻ കാത്തിരിക്കയാണ്.

പഠിക്കയും ചെയ്തിട്ടുള്ളവരാകയാൽ ഇവരും കർത്താവിന്റെ ശിഷ്യർ തന്നെ ആയിരുന്നു. കർത്താവിന്റെ ക്രൂശുംവഹിച്ചുള്ള യാത്രയിൽ ഇവർ ഹൃദയം പൊട്ടുമാറു വിലപിച്ചുകൊണ്ടു തന്നെ പിന്തുടർന്നു. ക്രൂശിന്റെ ചുവട്ടിലും ഇവരുണ്ടായിരുന്നു. തന്റെ തിരുശരീരത്തിൽ സുഗന്ധം പൂശുവാനും ഇവർ പോയി. താൻ ഉയിർത്തെഴുന്നേററിട്ട് ആദ്യം പ്രത്യക്ഷപ്പെട്ടതും ഒരു സ്ത്രീക്കായിരുന്നു. അങ്ങനെ ഉയിർപ്പിന്റെ സന്ദേശം അപ്പോസ്തോലന്മാർക്കു പോലും ആദ്യമായി കൊടുത്തതു് ഒരു സ്ത്രീയായിരുന്നു എന്നു പറയുമ്പോൾ സഭയിൽ സ്ത്രീകൾക്കുള്ള സ്ഥാനം എത്രമാത്രമെന്നു നമുക്ക് ഊഹിക്കാവുന്നതാണല്ലോ. അപ്പോസ്തോലന്മാർ കർത്താവിന്റെ മാതാവിനെ തങ്ങൾ ഓരോരുത്തരുടെയും മാതാവായി കരുതുകയും സ്വർഗ്ഗരാജ്യത്തിന്റെ രാജ്ഞിയായി ഭക്തിപൂർവ്വം ബഹുമാനിക്കുകയും ചെയ്തുവന്നു. ഇന്നും ഓരോ സ്ത്രീയും മാതാവിനെ മാതൃകായി കരുതി ജീവിക്കാൻ സഭ ആവശ്യപ്പെടുന്നു.

പൗലൂസ് അപ്പോസ്തോലൻ തന്റെ മിഷ്യണറി വേലയിൽ തന്നെ സഹായിച്ചവരായ പല സ്ത്രീകളേയും തന്റെ ലേഖനത്തിൽ അനുസ്മരിക്കുന്നുണ്ട്. എങ്കിലും സ്ത്രീകൾ സഭയിൽ മൗനമായിരിക്കട്ടെ എന്നു കല്പിച്ചിരിക്കുന്നു. ഇതിൽ സ്ത്രീകൾക്കുള്ള സ്വാഭാവികമായ പ്രത്യേകതകളും ചുമതലകളും അവരെ ഓർപ്പിക്കയാകുന്നു ചെയ്യുന്നതു്. സ്ത്രീക്കു കുടുംബത്തിന്റെ ഭരണമത്രേ ഏല്പിക്കപ്പെട്ടിട്ടുള്ളതു്. മാതൃത്വമാകുന്നു സ്ത്രീത്വത്തെ മഹനീയമാക്കുന്നതു്. അഥവാ സ്ത്രീത്വത്തിന്റെ പൂർത്തീകരണം മാതൃത്വം മൂലമത്രേ സാക്ഷാത്ക്കരിക്കപ്പെടുന്നതു്. അതിനാൽ സന്താനങ്ങളെ വിശുദ്ധിയിലും ദൈവസ്നേഹത്തിലും വളർത്തുവാനുള്ള ചുമതല പുരുഷനെക്കാൾ കൂടുതലായി സ്ത്രീയിൽ സ്ഥിതിചെയ്യുന്നു എന്നു പറയാം. അവൾ ആ ചുമതല യഥായോഗ്യം നിർവ്വഹിക്കുമ്പോൾ പ്രഗത്ഭന്മാരും പരിശുദ്ധന്മാരുമായ മക്കളെ സഭയ്ക്കു സംഭാവന ചെയ്യുകയാകുന്നു ചെയ്യുന്നതു്. ഭക്തയും പ്രാർത്ഥനാശീലയുമായ ഒരു മാതാവു് —മോണിക്കാ—ഇല്ലായിരുന്നെങ്കിൽ പുണ്യവാനുംവിജ്ഞാനനിധിയുമായ ഒരു പരിശുദ്ധനെ—ആഗസ്റ്റിനോസിനെ—സഭയ്ക്കു ലഭിക്കയില്ലായിരുന്നു. കുടുംബം സഭയുടെ സുപ്രധാനമായ ഘടകമത്രേ. കുടുംബകാര്യങ്ങളിൽ സ്ത്രീക്കു ഗണ്യമായ ചുമതലയുണ്ട്. വീട്ടിലെ സഭ എന്നു വി. പൗലൂസ് അദ്ദേഹത്തിന്റെ ലേഖനങ്ങളിൽ പ്രസ്താവിച്ചിട്ടുള്ള വസ്തുത നമ്മുടെ ശ്രദ്ധയ്ക്കു വിഷയീഭവിക്കേണ്ടതാണ്. വീട്ടിലെ സഭാംഗങ്ങൾ വീട്ടിലെ അംഗങ്ങൾ തന്നെയാണ്. അവരെ വളർത്തുന്നതും ശുശ്രൂഷിക്കുന്നതുമായ ചുമതല സഭയുടെ ചുമതലയുടെ ഒരു ഭാഗവുമാണ്.

എന്നാൽ സാമൂഹ്യരംഗങ്ങളിലെ പ്രവർത്തനത്തിന്റെ പ്രധാന ചുമതല പുരുഷന്മാരെയത്രേ ഭരമേൽപ്പിച്ചിട്ടുള്ളതു്. സ്ത്രീ, പുരുഷനെ അപേക്ഷിച്ചു ശാരീരികമായി ബലഹീനയാണ്. സ്ത്രീസഹജമായ പ്രത്യേകതകൾ സാമൂഹ്യരംഗങ്ങളിലുള്ള പ്രവർത്തനങ്ങൾക്കു പ്രതിബന്ധങ്ങളുണ്ടാക്കുന്നുണ്ട്. അവ മൂലം പൗരോഹിത്യപദവി പോലുള്ള സ്ഥാനങ്ങളിൽ അവൾക്കു പ്രവേശനം ആദിമകാലംമുതൽ നിരോധിക്കപ്പെട്ടിട്ടുണ്ട്. ക്രൈസ്തവസഭ മാത്രമല്ല ലോകത്തിലുള്ള ഇതര മതങ്ങളും പൗരോഹിത്യം സ്ത്രീകൾക്ക് അനുവദിച്ചിട്ടുള്ളതായി അറിയുന്നില്ല.

പൗരോഹിത്യപദവി സ്ത്രീക്ക് അനുവദിച്ചിട്ടില്ലെങ്കിലും ക്രിസ്തുവിനുവേണ്ടി ആയുഷ്ക്കാലകന്യാവ്രതം സ്വീകരിച്ചു് ദയറായക്കാരികളായി സന്യാസജീവിതം അനുഷ്ഠിക്കാൻ ആഗ്രഹമുള്ളവരെ വി. സഭ പ്രോത്സാഹിപ്പിച്ചിട്ടുണ്ട്. അതിനു സഭയിൽ കന്യകാമഠങ്ങൾ ഏർപ്പെടുത്തിയിട്ടുണ്ട്. ഈ ജീവിതത്തിനപ്പുറമുള്ള ഭാഗ്യമേറിയ നിത്യജീവിതത്തെപ്രതി ഐഹികമായ അനുഭൂതികളെ ഉപേക്ഷിച്ചു് ജീവിക്കാൻ അതിനു വരം നൽകപ്പെട്ടിട്ടുള്ള സ്ത്രീകൾ, സഭയിൽ എഴുന്നേൽക്കേണ്ടതാണ്. ഇങ്ങനെയുള്ള ദയറായസ്ത്രീകൾ സഭയുടെ വിശ്വാസത്തിനും നിലനിൽപ്പിനും വേണ്ടിരക്തസാക്ഷി കിരീടം ചൂടിയിട്ടുള്ള സംഭവങ്ങൾ സഭാചരിത്രത്തിൽ ധാരാളംകാണുവാനുണ്ട്. പൗരോഹിത്യപദവിയിൽ സ്ത്രീകൾ ഉയർത്തപ്പെട്ടിട്ടില്ലെങ്കിലും മ്ശമ്ശോനീസ്സോ (ശെമ്മാശ്ശിനി) എന്ന സ്ഥാനം സഭയിൽ നിലവിലുണ്ടായിരുന്നു. റോമാലേഖനം 16:1-ൽ പറയുന്ന ഫേബകെംക്രയ സഭയിലെ ഒരു ശെമ്മാശ്ശിനി ആയിരുന്നു. കർത്താവിൽ വളരെ അദ്ധ്വാനിച്ചവളായ പെർസിസും (റോമ 1: 12) ശെമ്മാശ്ശിനിയായിരുന്നു എന്നു വിചാരിക്കേണ്ടിയിരിക്കുന്നു. ശെമ്മാശിനികൾ മദ്ബഹാ വൃത്തിയായി സൂക്ഷിക്കുന്നതിനും തിരി കത്തിക്കുക മുതലായവ ചെയ്യുന്നതിനും അധികാരപ്പെടുത്തപ്പെട്ടിരുന്നു. സഭയിൽ പ്രായപൂർത്തിയായ സ്ത്രീകൾ മാമോദീസാ മുങ്ങുമ്പോൾ അവരുടെ മേൽ സൈത്തു പൂശുന്നതിനും ഇപ്രകാരം ശംശോനീസ്സോകളുടെ സേവനം ആവശ്യമായിരുന്നു. (കാനോൻ കെ. 7. പാസോക്ക 10 തെല്ലയുടെ ഹൂഹാനോൻ എന്ന ഭാഗം കാണുക.) ശ്ളീഹന്മാരുടെ ദിദാസ്കാലിയാ എന്ന ഗ്രന്ഥത്തിൽ ഇപ്രകാരം പറഞ്ഞിരിക്കുന്നു. "അല്ലയോ എപ്പിസ്കോപ്പാ, കാവ്യരിൽ (പുറജാതികളിൽ) നിന്നുള്ള പീഡമൂലം

രോഗികളായിത്തീർന്ന സ്ത്രീകളുടെ അടുക്കലേക്കു ശെമ്മാശ്ശന്മാരെ അയയ്ക്കാൻ കഴിയാത്ത വീടുകളുണ്ടല്ലോ. അവിടെയുള്ള വിശ്വാസിനികളായ സ്ത്രീകളെ ശുശ്രൂഷിക്കുന്നതിനു ശെമ്മാശിനികളെ അയച്ചാലും. അവർ സൗഖ്യപ്പെടുമ്പോൾ അവൾ (ശെമ്മാശിനി) അവളെ കുളിപ്പിക്കട്ടെ. മാമോദീസാ മുഴുകുന്ന സ്ത്രീകളെ അഭിഷേകം ചെയ്യേണ്ടുന്നതിനു് ശെമ്മാശിനി ആവശ്യമാകുന്നു." (ഹൂദായ കാനോൻ 7—ാം കെപ്പലയോൻ 10—ാം പാസോക്കാ-ദിദാസ്കാലിയാ) ഇപ്രകാരമുള്ള ശുശ്രൂഷാസംബന്ധമായ ചില പദവികൾ സഭയിൽ സ്ത്രീകൾക്കു് അനുവദിക്കപ്പെട്ടിട്ടുണ്ടെങ്കിലും ഇവ ഇപ്പോൾ നടപ്പിലില്ല എന്നു പ്രത്യേകം പ്രസ്താവിക്കേണ്ടതില്ലല്ലോ.

ആതുരശുശ്രൂ സഭയുടെ കടമയാണ്. തൽസംബന്ധമായി സേവനമനുഷ്ഠിക്കുന്നതിനു സ്ത്രീകൾ സഭയിൽ നിയുക്തരായിരുന്നു എന്നും നിയോഗിക്കപ്പെടാവുന്നതാകുന്നു എന്നും മേലുദ്ധരിച്ച കാനോനിൽനിന്നും വ്യക്തമാണ്. ഇക്കാലത്തു് ആതുരശുശ്രൂഷാത്മം നമ്മുടെ സഭ വളരെ കുറച്ചു മാത്രമേ പ്രവർത്തിക്കുന്നുള്ളു എന്നു പറയേണ്ടിയിരിക്കുന്നു. ഈ ചുമതല ഗവണ്മെൻറിൽനിന്നും നിർവഹിക്കുന്നതിനാൽ സഭയ്ക്കു് അതിൻെറ ആവശ്യം അത്രയധികമായിനേരിട്ടിട്ടില്ല എങ്കിലും അശരണരും അനാഥരുമായ രോഗികളെ ചികിത്സിക്കുന്നതിനും ശുശ്രൂഷിക്കുന്നതിനുമുള്ള കടമ സഭയ്ക്കുള്ളതാണ്. ദൈവസ്നേഹവും തജ്ജന്യമായ സഹോദരസ്നേഹവും മൂലം ആതുര ശുശ്രൂഷകയായി ഇടവകകൾതോറും സേവനമനുഷ്ഠിക്കുവാൻ സ്ത്രീകളെ നിയോഗിക്കാവുന്നതാണ്. ഇക്കാലത്തു് ആശുപത്രികളിലും മററും ധാരാളം സ്ത്രീകൾ ഈദൃശസേവനങ്ങൾ നടത്തിവരുന്നുണ്ടു്. ആതുരശുശ്രൂഷ പ്രസവപരിചരണം മുതലായവ നടത്തത്തക്കവണ്ണം സ്ത്രീകളെ അഭ്യസിപ്പിച്ചു് ഇടവകകളിൽ സേവനമനുഷ്ഠിക്കാൻ നിയോഗിക്കുന്നതു് ജീവകാരുണ്യപരമായ ഒരു പ്രവർത്തനമായിരിക്കും.

ചെറിയ കുട്ടികളെ സണ്ടേസ്കൂൾ പഠിപ്പിക്കുന്നതിനും സഭയ്ക്കു സ്ത്രീകളുടെ സേവനം ഉപയോഗപ്പെടുത്താവുന്നതാണ്. ഓരോ സ്ത്രീയിലും അന്തർലീനമായിട്ടുള്ള മാതൃസ്വഭാവം കുഞ്ഞുങ്ങളെ പഠിപ്പിക്കുന്നതിലും ചരിചിക്കുന്നതിലും പ്രത്യേകം സഹായമായിരിക്കും.

സ്ത്രീകളുടേതു മാത്രമായ സമൂഹങ്ങളിൽ ഉപദേശിക്കുന്നതിനും പഠിപ്പിക്കുന്നതിനും സ്ത്രീകൾ അനുവദിക്കപ്പെടാവുന്നതത്രേ. സഭാപരങ്ങളും ഭക്തിജനകങ്ങളുമായ സംഗതികളെപ്പററി പഠിക്കയും അവ സ്വന്തജീവിതത്തിലും കുടുംബജീവിതത്തിലും പ്രയോജനപ്പെടുത്തുകയും ചെയ്യേണ്ടതാണ്. ഇക്കാര്യങ്ങളിലൊക്കെയും യഥാർത്ഥമായ ഭക്തിയും നിഷ്ഠയുമുണ്ടായിരിക്കണം.

പള്ളിആരാധനയിൽ സംബന്ധിക്കുന്ന സ്ത്രീകളുടെ ഇടയിൽ ശരിയായ അച്ചടക്കബോധം ഉണ്ടാക്കുന്നതിനും ആരാധനകളിൽ അവർ ഭക്തിപൂർവം പങ്കുകൊള്ളുന്നതിനും വേണ്ട നിർദ്ദേശങ്ങളും നിയന്ത്രണങ്ങളും നൽകുവാൻ സ്ത്രീകളെത്തന്നെ നിയോഗിക്കണം. അതുപോലെതന്നെ നമ്മുടെ പള്ളികളിൽ വി. കുർബാനയ്ക്കും മററും ഉപയോഗിക്കുന്ന ഗീതങ്ങൾ ആകർഷണീയമാക്കത്തക്കവണ്ണം ഓരോപള്ളിയിലും വനിതകളുൾപ്പെടുന്ന ഗായകസംഘം രൂപവൽക്കരിക്കപ്പെടാവുന്നതാണ്.

തനിക്കുവേണ്ടിയും കുടുംബത്തിനുവേണ്ടിയും സഭയ്ക്കുവേണ്ടിയും എരിയുന്ന ഹൃദയത്തോടുകൂടി പ്രാർത്ഥിക്കുന്ന പ്രാർത്ഥനാശീലം ഓരോ സ്ത്രീയിലും വിളങ്ങേണ്ടതാണ്. എഴുത്തറിഞ്ഞുകൂടാത്ത നമ്മുടെ മാതാമഹികൾ വൈകിട്ടും രാവിലെയുമുള്ള നമസ്ക്കാരങ്ങൾ മുഴുവൻ മന:പാഠമായി ചൊല്ലുകയും വേദപുസ്തകകഥകൾ തങ്ങളുടെ കുഞ്ഞുങ്ങളെ ചെറുപ്പംമുതൽ പറഞ്ഞുകൊടുത്തു പഠിപ്പിക്കുകയും ചെയ്തുവരുന്നതു നമ്മിൽ പലരും കണ്ടിട്ടുണ്ടല്ലോ. നിരക്ഷരകുക്ഷികളായ ആ മാതാക്കൾ അവ മനസ്സിലാക്കിയതു് അവരുടെ ദൈവഭക്തിയും പ്രാർത്ഥനാശീലവും സഭാസ്നേഹവും മൂലമാണ്. എന്നാൽ ഇക്കാലത്തുള്ള അഭ്യസ്തവിദ്യരായവനിതകളിൽ പലരും നമസ്ക്കാരം മുഴുവൻ അറിയാവുന്നവരോ അവ കൃത്യമായി നിർവഹിക്കുന്നവരോ ആണോ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. പരിഷ്ക്കാരത്തിൻെറ പ്രചണ്ഡപ്രവാഹത്തിൽപെട്ടു വഴിതെററി സ്വന്തം സൗന്ദര്യം വർദ്ധിപ്പിക്കുന്നതിലും മററും ഭ്രമം പൂണ്ടിരിക്കുന്നവർക്കു് അതിനു സമയം കിട്ടിയില്ല എന്നു വരാം. ഇക്കാലത്തു് "ക്രിസ്ത്യാനി"കളുടെയിടയിലും രജിസ്റ്റർവിവാഹങ്ങളും വിവാഹമോചനങ്ങളും അവിഹിതങ്ങളായ വിവാഹങ്ങളും നടക്കുന്നതായി പത്രദ്വാരാ അറിയപ്പെടുന്നുണ്ടു്. സാന്മാർഗ്ഗികമൂല്യങ്ങളെ അവഗണിക്കയോ ചവുട്ടിത്താഴ്ത്തുകയോ ചെയ്യുന്നതുമൂലമത്രേ ഇപ്രകാരം സംഭവിക്കുന്നതു്.

സ്ത്രീകൾ സഭയുടെ സന്താനങ്ങളും ക്രിസ്തു ശിരസ്സായിട്ടുള്ള സഭാശരീരത്തിൻെറ അവയവങ്ങളുമാണെന്നും കന്യകമറിയാമിനെപ്പോലെ മഹത്തായ പദവിയിലേക്കാണ് ഓരോ സ്ത്രീയും

# "സ്ളീബായുടെ ദാസന്മാർ"

[ബിഷപ്പ് മാർ പത്രോസ് ഒസ്താത്തിയോസ്]

"My visit to your Church has thrilled me. It seems to me that it is capable of doing unspeakable wonders for the conversion of India, and that it must have been preserved through all these centuries, in spite of the heathenism which has always surrounded it, for this very purpose"–Father Holmes of the Oxford Mission,

\+ + + +

കഴിഞ്ഞ പ്രാവശ്യത്തെ പ്രസ്താവനയ്ക്കുശേഷം താഴെ കാണുന്ന പള്ളികളിൽ നമ്പർ കാണിക്കുന്നിടത്തോളം പുറജാതിക്കാർ മാമോദീസാ മുഴുകിയതായി റിപ്പോർട്ടു കിട്ടിയിരിക്കുന്നു:–തേവനാൽ 3, കിഴക്കെ വളഞ്ഞവട്ടം 6, കോഴിക്കോട്ടു 5, പുതുപ്പാടി 3, ആരക്കുന്നം 7, എടക്കര 1, ചുങ്കത്തറ 14, കണ്യാട്ടുനിരപ്പു 1, കോയമ്പത്തൂർ 5, കോലഞ്ചേരി 1, തുരുത്തിപ്പിള്ളി 3, വലമ്പൂരു 1, പിറവം 2, പുതുപ്പള്ളി 1, മല്ലപ്പള്ളി 27, വെണ്ണിക്കുളം 4, ചിങ്ങവനം 9, മാക്കാംകുന്ന് 14, തലവൂർ 18, മൈലം, 9, ചേലാട്ട് F, നെച്ചൂർ 3, കുറിഞ്ഞി 1, ഓതറ 5, പെരുവ 3, പാലക്കുഴ 2, കാനറാ ഇച്ചിലമ്പാടി, 7, കൂത്താട്ടുകുളം 1, കുന്നംകുളം 10.

x x x x

എൻെറ തെക്കെ മലബാറിലെ കോട്ടപ്പടി ഇടവക സന്ദർശനം കഴിഞ്ഞു്, ഞാൻ കുന്നംകുളത്തേക്കു മടങ്ങുമ്പോൾ മാർ ഒസ്താത്തിയോസ് ബാവായുടെ 25-ാം ചരമ വാർഷികം ആർത്താററു പാത്രിയർക്കീസ് കക്ഷിപ്പള്ളിയിൽ നടക്കുകയായിരുന്നു. ആ ബാവായാണല്ലോ എന്നെ കത്തനാരാക്കിയതു്. ആർത്താററെ നമ്മുടെ വലിയ പള്ളിയിൽ ഞാൻ കയറി അവിടെ ഉണ്ടായിരുന്ന നൂറു നോമ്പുകാരോട്ട് ഒരു ചെറിയ പ്രസംഗം ചെയ്തു ശേഷം കാർ പാത്രിയർക്കീസ് കക്ഷി പള്ളിപ്പടിക്കൽ നിർത്തി ബാവായുടെ കബറിങ്കൽ പ്രാർത്ഥന നടത്തി. ജനക്കൂട്ടത്തിനുള്ള സദ്യ കഴിയുന്നതേയുള്ളു. സഭാസമാധാനാലോചനയുടെ കാലമാകയാൽ ജനം കൌതുകത്തോടെ ചുററും തടിച്ചു കൂടി, മേശ കഴിക്കണമെന്നു നിർബന്ധിച്ചു. അതു കൂട്ടാക്കാതെ ഞാൻ കാറിൽ തിരിയെ കയറിയപ്പോൾ, "ജെയ്, ജെയ്, മാർ ഒസ്താത്തിയോസ്" എന്നുള്ള ആരവം മുഴങ്ങി.

X X X X

മിസസ് എം. ഏ. ചാക്കോ സംഭാവന ചെയ്ത സ്ഥലത്തു തൃശ്ശൂർ ചെമ്പുക്കാവിൽ മനോഹരമായ ഒരു പള്ളി തീർന്നു. ഞാൻ അതു കൂദാശ ചെയ്തു് കുർബാന ചൊല്ലി. അബ്ദുള്ളാ പാത്രിയർക്കീസ് ബാവാ ആദ്യം കുർബാനചൊല്ലിയ തൃശ്ശൂർ പഴയപള്ളി പട്ടണത്തിൻെറ പടിഞ്ഞാറെ അററത്താകയാൽ കൂടുതൽ ആളുകളുള്ള കിഴക്കെ ഭാഗത്തു പുതിയ പള്ളിയുടെ ആവശ്യമുണ്ടായി. സഭാസമാധാനം ഇനിയും കൈവന്നിട്ടില്ലെങ്കിലും അതു പ്രതീക്ഷിച്ചാണ്, "Peace Memorial Church" എന്നു പുതിയ പള്ളിക്കു പേരുകൊടുത്തിട്ടുള്ളതു്. പാത്രിയർക്കീസ് ഭാഗത്തെ നാലു മെത്രാന്മാർക്കു ചങ്കുറപ്പുണ്ടെങ്കിൽ അവർ സ്വീകരണത്തിനു പഴയസിമ്മനാരി മദ്ബഹായിലേക്കു ഞങ്ങളോടൊപ്പം പരസ്പര സ്വീകരണത്തിനു കയറട്ടെ. പാത്രിയർക്കീസിനും മാർ യൂലിയോസ് മെത്രാനും ഇപ്പോൾ സമ്മതമില്ലെങ്കിൽ അവർ പിന്നാലെ യോജിച്ചാൽ മതി.

X X X

സിംഗപ്പൂരുനിന്നു ജെറി ചെറിയാൻജോർജ്ജ് എന്നു പേരായ ഒരു ബാലനെ അവൻെറ അമ്മയപ്പന്മാർ മിഷ്യനറിവേലയ്ക്കു നേർന്നിരിക്കുന്നു എന്നു എനിക്കു ഒരു കത്തു ലഭിച്ചിട്ടുണ്ടു്. ഇതുപോലെ വേറെയും കുട്ടികളെ ചിലർ നേർന്നിരിക്കുന്നു. സിംഗപ്പൂരു നിന്നുള്ള കത്തിൽ സുവിശേഷവേല

---

വിളിക്കപ്പെട്ടിരിക്കുന്നതെന്ന് സ്ത്രീകൾ മനസ്സിലാക്കുകയുംഅതനുസരിച്ചു ജീവിക്കുകയും ചെയ്യേണ്ടതാണ്. ഇതിനുവേണ്ടിയാണ് മർത്തമറിയം സമാജം നമ്മുടെ സഭ ഏർപ്പെടുത്തിയിരിക്കുന്നതും.

മർത്തമറിയം സമാജാംഗങ്ങൾ വി. കന്യകമറിയാമിനെപ്പോലുള്ള ജീവിതം നയിക്കണം എന്നാണ് ഉദ്ദേശിക്കപ്പെട്ടിരിക്കുന്നതു്. അങ്ങനെ ജീവിതം നയിക്കുമെങ്കിൽ അതു ഭവനങ്ങൾക്കും സഭയ്ക്കും അനുഗ്രഹവും മഹത്വവുമായിരിക്കും. അതിലേക്കു വി. സഭ ഓരോ സ്ത്രീയേയും ആഹ്വാനം ചെയ്യുന്നു.

# തുർക്കിയിലെ ക്രിസ്ത്യാനികൾ

[ബിഷപ്പ് മാർ പത്രോസ് ഒസ്താത്തിയോസ്]

ക്രിസ്തുവിനു ശേഷം 15-ാം നൂററാണ്ടിൻെറ മദ്ധ്യത്തിൽ, കിഴക്കൻ റോമാസാമ്രാജ്യത്തിൻെറ തലസ്ഥാനമായ കുസ്തന്തീനോപ്പോലീസിലെ ചക്രവർത്തി 12-ാമത്തെ കുസ്തന്തീനോസ് ആയിരുന്നു. തുർക്കി സുൽത്താനായ രണ്ടാം മഹമ്മദ് കുസ്തന്തീനോപ്പോലീസിൻെറ പടിവാതിൽ വരെ രാജ്യം പിടിച്ചടക്കിയിരുന്നു. പടിഞ്ഞാറൻ റോമാസാമ്രാജ്യത്തിൽനിന്നു സഹായം ലഭിപ്പാൻ കുസ്തന്തീനോസ് കാംക്ഷിച്ചിരുന്നു. റോമായിലെ 5-ാം നിക്കോളസ് പാപ്പാ സഹായം ചെയ്തുകൊടുപ്പാൻ തൻെറ ജനങ്ങളെ പ്രേരിപ്പിച്ചിട്ടും അവർ അനങ്ങിയില്ല. മഹമ്മദ് പട്ടണം പിടിക്കാതിരുന്നാൽ എത്ര പണമെങ്കിലും കൊടുക്കാമെന്നു കുസ്തന്തീനോസ് ആൾ പറഞ്ഞയച്ചു. മഹമ്മദ് സമ്മതിച്ചില്ല. പുതിയറോമായാകുന്ന കുസ്തന്തീനോപ്പോലീസ് പിടിച്ചടക്കി കാലിഫിൻെറ സിംഹാസനം ക്രിസ്തീയ സാമ്രാജ്യത്തിൻെറ അവശേഷിപ്പിന്മേൽ സ്ഥാപിക്കയെന്നതു മഹമ്മദീയരുടെ വലിയ അഗ്രഹമായിരുന്നു. എന്നാൽ ശാന്തമായി പട്ടണം വിട്ടുകൊടുത്താൽ സുൽത്താൻ ചക്രവർത്തിക്കു ഒരു കൊട്ടാരവും പെൻഷനും നൽകാമെന്നു പറഞ്ഞു. ചക്രവർത്തി അതു സമ്മതിച്ചില്ല. രണ്ടര ലക്ഷം തുർക്കികൾ അയ്യായിരം ക്രിസ്ത്യാനികൾക്കു എതിരായി യുദ്ധം ചെയ്തു. 1453 മേയ് 29-ാം തീയതി സെൻറു സോഫിയാ എന്ന മനോഹരമായ പള്ളിയിൽ ചക്രവർത്തി വിശുദ്ധ കുർബാനയിൽ സംബന്ധിച്ചു് കുർബാന അനുഭവിച്ച ശേഷം തൻെറ സൈന്യത്തോടു് ഒരു പ്രസംഗം ചെയ്തു. ആ പ്രസംഗത്തെപററി പ്രസിദ്ധ ചരിത്രകാരൻ ഗിബൺ പറയുന്നതു അതു റോമൻ സാമ്രാജ്യത്തിൻെറ ചരമപ്രസംഗം ആയിരുന്നു എന്നാണു്. പ്രസംഗം കഴിഞ്ഞു് അദ്ദേഹം മരിപ്പാൻ കുതിരയോടിച്ചു പോയി. റൊമാനോസ് ഗേററിങ്കൽ അദ്ദേഹം ക്രിസ്തുവിനും പുതിയ റോമായ്ക്കും വേണ്ടി യുദ്ധം ചെയ്തു മരിച്ചു. കുസ്തന്തീനോസ് പട്ടണം പണി തീർത്ത മഹാനായ കുസ്തന്തീനോസിനു ശേഷം അദ്ദേഹം 80-ാമത്തെ ചക്രവർത്തി ആയിരുന്നു. അദ്ദേഹത്തോടുകൂടി സാമ്രാജ്യവും അന്തരിച്ചു. ശ്ലോമോൻെറ മുസ്ളീം പള്ളിയുടെ സമീപത്തു അദ്ദേഹത്തെ മഹമ്മദ് ഭംഗിയായി അടക്കി. കബറിങ്കൽ ഒരു തിരി ഇപ്പോഴും കത്തുന്നുണ്ടു്. അപരിഷ്കൃതരായ തുർക്കികൾ പട്ടണത്തിലേക്കു പ്രവേശിച്ചു് ഭയങ്കരമായ കൂട്ടക്കൊല നടത്തി.

തുർക്കി യജമാനന്മാരുടെ കീഴിൽ ഓർത്തഡോക്സ് ക്രിസ്ത്യാനികളുടെ നില വളരെ പരിതാപകരമായിരുന്നു. മഹമ്മദീയരുടെ നോട്ടത്തിൽ ക്രിസ്ത്യാനികൾ അവിശ്വാസികളാണ്. കാലിഫ് മഹമ്മദിൻെറ വികാരിയും മഹമ്മദീയരുടെ ആത്മികവും ലൗകികവുമായ തലവനുമാണ്. അവിശ്വാസികളോടു (ജിഹാദ്)യുദ്ധം ചെയ്തു് ബലമായി അവരെ മഹമ്മദീയരാക്കുന്നതു് എല്ലാ മുസ്ളീങ്ങളുടേയും അവകാശവും മുറയുമാണ്. വിഗ്രഹാരാധനക്കാരോടു ദയവു കാണിപ്പാൻ പാടി

---

ക്കും സാധുസംരക്ഷണത്തിനുമായി അമ്പതു രൂപയും അടക്കം ചെയ്തിരുന്നു. ജെറി അനുസരണവും പ്രാർത്ഥനയും ഉള്ള നല്ല കുട്ടിയാണ്. നമ്മുടെ സഭയിൽ മിഷ്യനറി താൽപര്യം വർദ്ധിച്ചു വരുന്നതു കാണുവിൻ.

X X X

ഇരുപത്തിരണ്ടു വർഷം മുമ്പു എനിക്കു പുറവത്തുനിന്നു കിട്ടിയ ഒരു ക്രിസ്ത്യാനിയുടെ എഴുത്തിൽ ഇപ്രകാരം പറഞ്ഞിരുന്നു:—"ഈ ദാരിദ്ര്യ കാലത്തു ഞങ്ങളുടെ ഒരു കുട്ടിയെ മാമോദീസാ മുക്കി. അതിനു നാലണ അച്ചനു കൊടുത്തു. അപ്പോൾ ചക്രം വാങ്ങിച്ചു് അച്ചൻ എണ്ണിനോക്കിയും വച്ചു പള്ളിയകത്തു വലിച്ചെറിഞ്ഞു. ചക്രം നോക്കിയതിൽ രണ്ടു ചക്രം കിട്ടിയില്ല. ഉടനെ തന്നെ എട്ടണ കടം വാങ്ങിച്ചുകൊടുത്തു. അതു വാങ്ങിച്ചു് കണക്കുവല്ല എന്നു പറഞ്ഞു ശപിച്ചു. ആ കുട്ടി മരിക്കയും ചെയ്തു. ആർക്കെങ്കിലും സുഖക്കേടായി മരിക്കുമെന്നു തോന്നുമ്പോൾ തലയ്ക്കു പിടിക്കുവാൻ അച്ചനെ വിളിക്കുമ്പോൾ, നിങ്ങളെ മാമോദീസാ മുക്കിയതു മൂക്കഞ്ചേരിൽ അച്ചനാണു് അച്ചനോടു ചെന്നു പറയുവിൻ, എന്നു പറയും ഞങ്ങൾ എവിടെയാണെന്നുവച്ചാണു അച്ചനെ വിളിക്കുവാൻ വരേണ്ടതു്. ഞങ്ങളെ ഈ അവകടത്തിൽ ചാടിച്ചതു വളരെ ദുഃഖമായിത്തീർന്നു",

ല്ല. അവർ ഒന്നുകിൽ ഇസ്ളാംമതം സ്വീകരിക്ക ണം; അല്ലെങ്കിൽ കൊല്ലപ്പെടണം. യഹൂദരേയും ക്രിസ്ത്യാനികളേയും കൊല്ലണമെന്നില്ല, അവർ നികുതി കൊടുക്കണം. ഒരു മുസ്ളീമിനെ വേറൊരു മതത്തിലേക്കു തിരിക്കുകയോ, ഒരു മുസ്ളീം സ്ത്രീയെ വശീകരിക്കയോ, ഇസ്ളാമിനു വിരോധമായി പരസ്യമായി സംസാരിക്കയോ ചെയ്താൽ മരണം നിശ്ചയം. ക്രിസ്ത്യാനികൾ മഹമ്മദീയരേപ്പോലെ വസ്ത്രം ധരിപ്പാൻ പാടില്ല, മഹമ്മദീയരുടെ വീടുകളോളം പൊക്കം ക്രിസ്ത്യാനികളുടെ വീടുകൾക്കു പാടില്ല, പള്ളികളുടെ പുറമേ കുരിശു പാടില്ല; മണിയടിപ്പാൻ പാടില്ല, ആയുധം ധരിപ്പാനോ ജീനിയിട്ട കുതിരപ്പുറത്തു സവാരി ചെയ്യുവാനോ പാടില്ല. മുസ്ളീമിനു എതിരായുള്ള ക്രിസ്ത്യാനിയുടെ കോടതിമൊഴി സ്വീകരിപ്പാൻപാടില്ല. എല്ലാത്തിലും കഷ്ടമായിട്ടുള്ളതു കുട്ടികളെ സുൽത്താനു കൊടുക്കുക എന്നുള്ള ഏർപ്പാടാണ്. ക്രിസ്ത്യാനികളുടെ ഏററവും ആരോഗ്യമുള്ള ആറും ഏഴും വയസ്സുള്ള കുട്ടികളെ കൊല്ലംതോറും സുൽത്താൻെറ പട്ടാളത്തിലേക്കു കൊടുക്കണം, അവരെ മുസ്ളീങ്ങളായി വളർത്തും. അവരുടെ അപ്പനോ അമ്മയോ നാടോ അവർക്കറിയാൻ പാടില്ല. ഇവർ ക്രിസ്ത്യാനികളോടു യുദ്ധം ചെയ്തു് അവരുടെ നാടും വീടും തീകത്തിച്ചു മുടിക്കുമ്പോൾ വാസ്തവത്തിൽ തങ്ങളുടെ മക്കളാണു തങ്ങളോടു ഈ കടുംകൈ ചെയ്യുന്നതെന്നു അവർക്കു അറിയാം. 1826 വരെ ഈ ഏർപ്പാടു് നിലനിന്നു. അതിനു ശേഷം രണ്ടാമത്തെ സുൽത്താൻ മഹമ്മദ് ഈ സേന തനിക്കു തന്നെ കണ്ടകോടാലിയായിത്തീർന്നതുകൊണ്ടു് ഇതു നിർത്തലാക്കി.

വിദേശിയരാൽ ഭരിക്കപ്പെടുവാൻ പരിഷ്ക്കാരമുള്ള ഒരു ജാതിയും സമ്മതിക്കയില്ല. അതിനാൽ ക്രിസ്ത്യാനികൾ മഹമ്മദീയ ഭരണകർത്താക്കൾക്കു എതിരായി പലപ്പോഴും എഴുന്നേററു. ഓരോ എതിർപ്പോടുകൂടി കരുണകൂടാതെ തുർക്കികൾ വളരെയധികം ക്രിസ്തീയ രക്തം ചൊരിഞ്ഞിരുന്നു. 1453-ൽ കുസ്തന്തീനോപ്പോലീസ് തുർക്കികൾ പിടിച്ചടക്കിയപ്പോൾ തുടങ്ങിയതാണു ഭയങ്കരമായ ഈ രക്തച്ചൊരിച്ചിൽ. 1520-ൽ സേലിം എന്ന തുർക്കി ചക്രവർത്തി എല്ലാ ക്രിസ്ത്യൻ പള്ളികളേയും മുസ്ളീം പള്ളികളാക്കണമെന്നും ക്രിസ്ത്യാനികൾ മഹമ്മദീയരായില്ലെങ്കിൽ തൽക്ഷണം അവരെ കൊല്ലണമെന്നും കല്പനയായി. 1670-ൽ ക്രേത്തിൽ പതിനയ്യായിരം ക്രിസ്ത്യൻ ബാലന്മാരെ അവരുടെ വീടുകളിൽ നിന്നെടുത്തു സുന്നത്തു ചെയ്തു് മഹമ്മദീയരാക്കി. ഏഷ്യാമൈനറിൽ ഗ്രീക്കു് സംസാരിക്കുന്നവരുടെ നാക്കു ഛേദിച്ചുകളഞ്ഞു. ക്രിസ്ത്യാനികൾ ആയിരക്കണക്കിനു മഹമ്മദീയരായി എങ്കിലും ഭൂരിപക്ഷം ഓർത്തഡോക്സുകാർ പീഡയുടെ ഈ നൂററാണ്ടുകളിൽ വിശ്വസ്തരായിത്തന്നെ കാണപ്പെട്ടു എന്നുള്ളതു അവരുടെ നിത്യമഹത്വവുംഅത്ഭുതവും ആണ്. ദീർഘമേറിയ ഈ അന്ധകാരയുഗങ്ങളിൽ അവർ എത്ര കഷ്ടതകൾ സഹിച്ചെന്നും എത്ര ആയിരം പേർ ക്രിസ്തുവിൻെറ നാമത്തിനുവേണ്ടി സഹദേന്മാരുടെ വെള്ളയങ്കി ധരിച്ചുകൊണ്ടു തങ്ങളുടെ രക്തം ചൊരിഞ്ഞെന്നും ദൈവം മാത്രം അറിയുന്നു.

മേയ് 29-ം തീയതി നടന്ന കൂട്ടക്കൊലയ്ക്കു ശേഷം സുൽത്താൻ മഹമ്മദ് പുതിയ റോമായാകുന്ന കുസ്തന്തീനോപ്പോലീസിലെ പള്ളികൾ പിടിച്ചടക്കി. സെൻറു സോഫിയാപള്ളി വെള്ളയടിച്ചു് അതിൽ ഇസ്ളാം മതസ്ഥാപകനായ മഹമ്മദിൻേറയും ആദ്യത്തെ കാലിഫ്മാരുടേയും പേരുകൾ എഴുതി. കുസ്തന്തീനോസ് മുതലുള്ള ചക്രവർത്തിമാരെ സംസ്കരിച്ചിരിക്കുന്ന പരിശുദ്ധ ശ്ളീഹന്മാരുടെ പള്ളി ഇടിച്ചുനിരത്തി ആ സ്ഥാനത്തു ഒരു മഹമ്മദീയപള്ളി പണിതു. മെത്രാന്മാർ കൂടി ഒരു പാത്രിയർക്കീസിനെ തെരഞ്ഞെടുക്കുവാൻ സുൽത്താൻ അനുവദിച്ചിരുന്നു എങ്കിലും സുൽത്താൻ പറയുന്ന ആളെയാണു അവർ തെരഞ്ഞെടുത്തതു്. പാത്രിയർക്കീസന്മാരെ തെരഞ്ഞെടുക്കുന്നതുപോലെ അയാൾ അവരെ സ്ഥാനഭ്രഷ്ടരാക്കുകയും ചെയ്തിരുന്നു. ഒരാളെ സ്ഥാനഭ്രഷ്ടനാക്കിയശേഷം അദ്ദേഹത്തെത്തന്നെ വീണ്ടും ചിലപ്പോൾ നിയമിച്ചിരുന്നു. ഇങ്ങനെ അഞ്ചു പ്രാവശ്യം സംഭവിച്ചിട്ടുണ്ടു്. ക്രിസ്ത്വാബ്ദം 1625-മുതൽ 1700 വരെ 75 കൊല്ലത്തിനിടയിൽ 50 പാത്രിയർക്കീസന്മാർ വാണിട്ടുണ്ടു്. പാത്രിയർക്കീസ് സ്ഥാനം ലഭിക്കുന്നയാൾ സുൽത്താനു വലിയ ഒരു സംഖ്യ കൈക്കൂലികൊടുക്കണം. ഇങ്ങനെയാണു അബ്ദൽ മിശിഹാ പാത്രിയർക്കീസിൻെറ ഫർമാൻ പിൻവലിച്ചു് തന്നെ പാത്രിയർക്കീസാക്കാൻ അബ്ദള്ളാ പാത്രിയർക്കീസ് സുൽത്താനു 350 തുർക്കിപ്പവൻ കൈക്കൂലി കൊടുത്തതു്. ഈ സ്ഥാനലബ്ധിക്കു് ആകെ 500 പവൻ ചെലവിടേണ്ടിവന്നു. (A. Fortescue, Lesser Eastern Churches പേജ് 340) ഒരു മുസ്ളീമിൻെറ രണ്ടാം ഭാര്യയാകുവാൻ ഒരു ക്രിസ്ത്യൻ സ്ത്രീയെ അനുവദിക്കാഞ്ഞതിനാൽ ഒരു പാത്രിയർക്കീസ് കൊല്ലപ്പെട്ടു. ഇതുപോലെ വേറൊരു സംഗതിയിൽ വേറൊരു പാ

# നാലാം നൂറ്റാണ്ടിൽ പേർഷ്യയിലെ മതപീഡ എങ്ങനെ അഭിമുഖീകരിക്കപ്പെട്ടു (തുടർച്ച)

(പി. എൻ. നൈനാൻ ബി. ഏ.)

**പുരുഷന്മാർ മാത്രമല്ല, സ്ത്രീകളും നിത്യജീവനുവേണ്ടി സ്വജീവനെ പുല്ല് എന്ന് എണ്ണി രക്തസാക്ഷി കിരീടം പ്രാപിച്ചു. കർത്താവിനുവേണ്ടിയുള്ള കഷ്ടാനുഭവം ആനന്ദകരമായും കർത്താവിനുവേണ്ടിയുള്ള മരണം ജീവദായകമായും അനുഭവപ്പെട്ടു.**

അക്കാലത്തു സ്ത്രീകളും പീഡിപ്പിക്കപ്പെട്ടിട്ടുണ്ട്, രക്തസാക്ഷികളായി മരിച്ചിട്ടുമുണ്ട്. മാർ ശെമഓന്റെ സഹോദരിയായ ടാർബോയെ സെല്യൂക്യയിൽവച്ച് അറസ്റ്റ്ചെയ്തു. രാജ്ഞി രോഗബാധിതയായതു ക്രിസ്ത്യാനികളുടെ – പ്രത്യേകിച്ചു ടാർബോയുടെ—മാന്ത്രിക പ്രവൎത്തനങ്ങൾ മൂലമാണെന്നും, ആ മാന്ത്രികപ്രയോഗങ്ങൾ മാർ ശെമഓനെ വധിച്ചതിനു പക വീട്ടാനാണെന്നും യഹൂദന്മാർ പറഞ്ഞുവരുത്തിയതു രാജ്ഞി വിശ്വസിക്കയും ടാർബോയേയും സഹോദരിയേയും ദാസികളേയും ബന്ധിക്കാൻ ആജ്ഞാപിക്കയും ചെയ്തു. നിരപരാധിനികളായ ആ സ്ത്രീകളുടെ പ്രതിഷേധങ്ങൾ ആരും വകവച്ചില്ല, അവരുടെ നിരപരാധിത്വം ആൎക്കും ബോദ്ധ്യമായുമില്ല. അവരെ നിഗ്രഹിക്കണമെന്നു തന്നേ വിധി എഴുതി, അവരുടെമേൽ കുറ്റമാരോപിച്ചവരുടെ താല്പൎയ്യപ്രകാരം അവരെ ഖണ്ഡം ഖണ്ഡമായി നുറുക്കിവിതറുകയും രോഗിണിയായ രാജ്ഞിയെ ഒരു മഞ്ചത്തിൽ കയറ്റി ആ മാംസഖണ്ഡങ്ങളുടെ ഇടയിൽക്കൂടി ചുമന്നുകൊണ്ടു നടക്കുകയും ചെയ്തു. രാജ്ഞിയുടെ രോഗശമനത്തിനു അതു നല്ലൊരു പ്രതിവിധിയാണെന്ന് അവർ വിചാരിച്ചു!

ഏ. ഡി. 345—ൽ ഹനനിയാവ് എന്നൊരാളെ ഇരിമ്പുചീപ്പുകൊണ്ടു ചീകാൻ കല്പനയുണ്ടായി. ചീപ്പിന്റെ കൂൎത്ത പല്ലുകൾ ഏറ്റ് അദ്ദേഹത്തിന്റെ ശരീരം കീറിപ്പറിഞ്ഞു. അദ്ദേഹം മോഹാലസ്യപ്പെട്ടപ്പോൾ മരിച്ചിരിക്കുമെന്നു വിചാരിച്ചു ശത്രുക്കൾ അദ്ദേഹത്തെ ഉപേക്ഷിച്ചു പൊയ്ക്കളഞ്ഞു. അടുത്തുണ്ടായിരുന്ന ക്രൈസ്തവ സഹോദരന്മാർ അദ്ദേഹത്തെ എടുത്തു വീട്ടിൽ കൊണ്ടുപോയി ശുശ്രൂഷിച്ചു. ശുശ്രൂഷയുടെ ഫലമായി അദ്ദേഹത്തിനു വീണ്ടും ബോധം വന്നു. അപ്പോൾ കൎത്താവിലുള്ള വിശ്വാസം അദ്ദേഹം ആവർത്തിച്ചു പറഞ്ഞു. താമസംവിനാ അദ്ദേഹം മരിക്കയും ചെയ്തു. ദാനിയേൽ എന്നു പേരുള്ള ഒരു പട്ടക്കാരനേയും റോസ എന്നു പേരുള്ള ഒരു കന്യാസ്ത്രീയേയും മൂന്നു മാസക്കാലത്തോളം പീഡിപ്പിച്ച ശേഷം അവരുടെ പാദങ്ങൾ ഇരുമ്പാണികൾകൊണ്ടു കുത്തിത്തുളച്ച് അഞ്ചു ദിവസം മഞ്ഞുവെള്ളത്തിൽ നിറുത്തുകയും ഒടുവിൽ കഴുത്തറുത്തു കൊല്ലുകയും ചെയ്തതായി രേഖപ്പെടുത്തിയിരിക്കുന്നു. സെല്യൂക്യയിലുള്ള ഒരു ഇരുട്ടറയിൽ 120 ക്രിസ്ത്യാനികളെ അടച്ചിട്ടിരുന്നു. അവൎക്ക് എന്തെങ്കിലും സഹായസഹകരണങ്ങൾ നൽകാൻ ആർബേൽകാരിയായ ഒരു ക്രൈസ്തവ വനിതയേയുണ്ടായിരുന്നുള്ളു. അവർ രക്തസാക്ഷികളായി മരണം വരിച്ച ദിവസം അവൾ അവരുടെ പ്രാൎത്ഥനയിൽ അഭയംതേടുകയും അവരുടെ ശവസംസ്കാരത്തിന് ആവശ്യമായ ഒരുക്കങ്ങൾ ചെയ്യുകയും ചെയ്തു. ആ രക്തസാക്ഷികൾ വിജയക്കൊടി പിടിച്ചുകൊണ്ടു മഹത്വത്തിലേക്കു പ്രവേശിക്കുന്നതു കാണുവാനുള്ള ഭാഗ്യവും അവൾക്കു സിദ്ധിച്ചു.

എ. ഡി. 346—ൽ ക്രിസ്ത്യാനികളെ പീഡിപ്പിക്കാൻ ഒരു പുതിയ വിളംബരം പ്രസിദ്ധീകൃതമായി. വിവിധ പ്രവിശ്യകളിലായി അനേകംപേർ പീഡിപ്പിക്കപ്പെടുകയും ചെയ്തു. ഒരു ഡാദക്കാബും അദ്ദേഹത്തിന്റെ സഹോദരി മറിയയും രക്തം ചേൎത്തു കുഴച്ചു തയ്യാറാക്കിയ എന്തോ ആഹാരം ഭക്ഷിക്കാൻ നിർബന്ധിതരായി. എന്നാൽ കഴുത്തു വാളിനു ഏല്പിച്ചുകൊടുക്കുന്നതു കൂടുതൽ സ്വീകാൎയ്യമായി അവൎക്കു തോന്നി. ജീവസന്ധാരണത്തി

---

ത്രിയർക്കീസ് അംഗഭംഗം ചെയ്യപ്പെട്ടു. [illegible]ടെ ശീമയിലെ ക്രിസ്ത്യാനികളുടെ സ്ഥിതി ആലോചിച്ചാൽ നമുക്കു ഇൻഡ്യയിൽ സമാധാനവും പുരോഗതിയും ഉണ്ടാകുവാൻ പരിശുദ്ധ കാതോലിക്കാ സിംഹാസനത്തിൻകീഴ് സ്വാതന്ത്ര്യം ആവശ്യമാണെന്ന് ആൎക്കും ബോദ്ധ്യമാകും.

നുവേണ്ടി കർത്താവിനെ ഉപേക്ഷിച്ച ഒരു കൃതഘ്നൻ സ്വന്തം കൈകൾകൊണ്ട് അവരുടെ ഗളച്ഛേദം നിർവ്വഹിച്ചു.

മേൽ വിവരിച്ച മതപീഡ ആരംഭിച്ചകാലത്തു കുർഡിസ്റ്റാനിലെ ജനങ്ങൾ മിക്കവാറും ക്രിസ്ത്യാനികൾതന്നെ ആയിരുന്നു. അവിടെ പല മെല്പട്ടക്കാരും ഉണ്ടായിരുന്നു. പ്രധാനപ്പെട്ട എല്ലാ ഗ്രാമങ്ങളിലും പട്ടക്കാരും ധാരാളം കന്യാസ്ത്രീകളുംഉണ്ടായിരുന്നു. അക്കൂട്ടത്തിൽപെട്ട പൗലൂസ് എന്നു പേരുള്ള ധനാഢ്യനായ ഒരു പട്ടക്കാരനെ പോലീസ് പിടികൂടി. അദ്ദേഹത്തോടുകൂടി അന്ന, മേരി, മാത്ത്, മേരി, ദക്ക്‌ലാ എന്ന അഞ്ചു സ്ത്രീകളും അറസ്റ്റ്ചെയ്യപ്പെട്ടു. പൗലൂസ് കർത്താവിനേക്കാൾ അധികം പണത്തെയായിരുന്നു സ്നേഹിച്ചതു്. തനിക്കു നേരിടാൻപോകുന്ന വമ്പിച്ച ധന നഷ്ടത്തെ ഭയന്നു് ആ പട്ടക്കാരൻ കർത്താവിനേ തള്ളിപ്പറഞ്ഞു. പൗലൂസിനെതിരായി ആരോപണം ഉന്നയിച്ച മനുഷ്യൻ പൗലൂസിൻെറ ധനത്തിൽ കണ്ണുവച്ചിട്ടുണ്ടായിരുന്നു. പൗലൂസ് കർത്താവിനെ ഉപേക്ഷിച്ചാലും അദ്ദേഹം പണം കൈവിട്ടുകളയാതിരുന്നതും അയാൾക്കു് ഒട്ടും രസിച്ചില്ല. അതു കേവലം അപ്രതീക്ഷിതമായിരുന്നു. പൗലൂസ് കർത്താവിനെ ഉപേക്ഷിക്കുകയില്ലെന്നും അദ്ദേഹത്തിൻെറ മുതൽ മുഴുവൻ തട്ടിഎടുക്കാമെന്നുമായിരുന്നു അയാളുടെ വിചാരം. അയാളുടെആഗ്രഹം വിഫലമായിക്കണ്ടപ്പോൾ അയാൾ ഒരു കൗശലം പ്രയോഗിച്ചു. പൗലൂസിൻെറ കൂടെ അറസ്റ്റ്ചെയ്യപ്പെട്ട അഞ്ചു സ്ത്രീകളെയും വെട്ടിക്കൊല്ലുവാൻ അയാൾ പൗലൂസിനോടാവശ്യപ്പെട്ടു. ആ പട്ടക്കാരൻ ആ ഘോരകൃത്യത്തിനു തുനിയുകയില്ലെന്നു പറവാൻ സന്നദ്ധനായില്ല. എന്നാൽ മുപ്പതു വെള്ളിക്കാശിനുവേണ്ടി യൂദാ കർത്താവിനെ ഉപേക്ഷിച്ചപ്രകാരം പണക്കൊതിയനായ ആ പട്ടക്കാരൻ ഈ ഘോരകർമ്മത്തിനും തയ്യാറായി. കന്യകമാർ ഓരോരുത്തർക്കും നൂറടി വീതം കൊടുത്തശേഷം അവരെ പൗലൂസിൻെറ മുമ്പിൽ നിറുത്തി. അവരേ വെട്ടുവാൻ വാൾ ഓങ്ങിനിന്ന പൗലൂസിനോടു് അവർ ചോദിച്ചു—"സർവ്വ ലോകത്തിൻെറയും പാപ പരിഹാരത്തിനുള്ള പ്രായശ്ചിത്തവും യാഗവുമായ കർത്താവിൻെറ വിശുദ്ധ ശരീര രക്തങ്ങൾ അല്പം മുമ്പു ഞങ്ങൾക്കു നൽകിയ അതേ കൈകൾ തന്നെയോ ഇപ്പോൾ ഞങ്ങളേ യാഗമായി അർപ്പിക്കുന്നതു്." കാര്യം അങ്ങനെ തന്നേ സംഭവിച്ചു. പൗലൂസ് ആ സ്ത്രീകളേ അഞ്ചുപേരെയും നിർദ്ദയം വെട്ടിക്കൊന്നു. പക്ഷേ അയാളുടെ സ്വത്തു് അയാൾക്കു കിട്ടിയില്ല. അയാൾ രക്ഷപ്പെട്ടുമില്ല. അയാൾ ആ രാത്രിയിൽതന്നേ വധിക്കപ്പെട്ടു.

ആദിമസഭയിലെ മിഷനറിപ്രവർത്തനങ്ങൾ വിവരിക്കുന്ന ഒരു ഗ്രന്ഥത്തിൽനിന്നും സ്വതന്ത്രമായി വിവർത്തനംചെയ്ത ചില ഭാഗങ്ങളാണു മേലുദ്ധരിച്ചിട്ടുള്ളതു്. അന്നത്തെ ക്രിസ്ത്യാനികൾ അവർക്കെതിരായി അഴിച്ചുവിടപ്പെട്ട ഭയങ്കരമായ മതപീഡ എങ്ങനെ അഭിമുഖീകരിച്ചു എന്നു നാം ഇവിടെ വ്യക്തമായി കാണുന്നുണ്ടു്. അവരിൽ ഭൂരിപക്ഷവും സത്യവിശ്വാസത്തിനു വേണ്ടി—കർത്താവിനു വേണ്ടി—ജീവൻപോലും ത്യജിക്കുന്നതിനു തയ്യാറായിരുന്നു. കർത്താവിനുവേണ്ടിയുള്ളകഷ്ടാനുഭവം ആനന്ദകരമായും കർത്താവിനുവേണ്ടിയുള്ള മരണം ജീവദായകമായും അവർക്കു് അനുഭവപ്പെട്ടു. ചെറിയ ഒരു ന്യൂനപക്ഷം മാത്രമാണു് അന്നു കർത്താവിനെ തള്ളിപ്പറഞ്ഞതു്. എന്നാൽ ഇന്നത്തെ സ്ഥിതിയോ? ഇന്നു സത്യവിശ്വാസികളുടെ സംഖ്യ തുലോം കുറഞ്ഞിരിക്കുന്നു. സത്യവിശ്വാസികളെന്നു് അഭിമാനിക്കുന്നവർ പോലും നിർജ്ജീവമായി കഴിഞ്ഞുകൂടുകയാണു്. ലൗകികമായ ആദർശങ്ങളുടേയും നേട്ടങ്ങളുടേയും മറവിൽ കാതലായ സഭാതത്വങ്ങൾ ബലികഴിക്കപ്പെട്ടുകൊണ്ടിരിക്കുന്നു. അതു തെററാണെന്നു് അറിയാവുന്നവർ പോലും തുറന്നു പറയാൻ മടിക്കുന്നു. പിന്നെ എങ്ങനെ പുരോഗമനം കൈവരും? ഭീമാകാരങ്ങളായ കുറേ കെട്ടിടങ്ങളും അവയിലുള്ള വിലപിടിച്ച ചില ഉപകരണങ്ങളും വിസ്തൃതമായ ഏതാനും വയലുകളും നേടിയാൽ സഭാപുരോഗമനം സാധിക്കുമെന്നു് ആരും തെററിദ്ധരിക്കേണ്ടാ. സഭ പുരോഗമിക്കണമെങ്കിൽ സഭാംഗങ്ങൾ സത്യവിശ്വാസത്തിൽ അടിയുറച്ചുനിൽക്കുകയും അതിൽ ക്രമപ്രവൃദ്ധമായി അഭിവൃദ്ധിപ്പെടുകയും ചെയ്യണം.

ഉയിർപ്പിൻ ജീവൻ.

# ബിഹാറിലെ സിന്ദിരി യൂണിയൻ പള്ളിയിൽ ചെയ്ത പ്രസംഗം

(ഫാദർ സി. വി. ജോൺ, കൽക്കട്ടാ,)

കർത്താവിനാൽ അനുഗ്രഹിക്കപ്പെട്ടവരേ! ഈ വർഷം ഇവിടെ വന്ന നിങ്ങളെ കാണുന്നതിനും നിങ്ങളോടൊത്തു് ഇവിടെ വിശുദ്ധ കുർബാന അർപ്പിക്കുന്നതിനും സാധിച്ചതിൽ സന്തോഷിക്കയും ദൈവത്തെ മഹത്വപ്പെടുത്തുകയും ചെയ്യുന്നു.

രണ്ടു കാര്യങ്ങൾ ഇന്നു നിങ്ങളുടെ ശ്രദ്ധയിൽ വയ്ക്കണമെന്നു ഞാൻ ആഗ്രഹിക്കുന്നു. ഒന്നാമതായി സമാധാനാനുഭവത്തെക്കുറിച്ചു് ഓർപ്പിക്കട്ടെ. നമുക്കു ഈ ലോകത്തിൽ വച്ചു അനുഭവിക്കാവുന്നതിൽ ഭാഗ്യമേറിയ സന്ദർഭം ദൈവവുമായി ചെലവഴിക്കുന്ന സമയമാണു്. പല കാര്യങ്ങൾക്കു നമ്മൾ സമയം ചെലവഴിക്കുന്നുണ്ടല്ലോ. അതൊന്നും നമുക്കു യഥാർത്ഥ ആത്മസമാധാനം തരികയില്ല. സമാധാനത്തിന്റെ പ്രഭു കർത്താവായ യേശുക്രിസ്തുവാണു്. ഉയിർത്തെഴുന്നേററ കർത്താവു തന്റെ വാത്സല്യഭാജനങ്ങൾക്കു നൽകിയതു ആത്മസമാധാനമാണു്. ആ സമാധാനം അനുഭവിപ്പാൻ നിങ്ങൾ ഒരുക്കമുള്ളവരായിരിക്കണം. നിങ്ങൾക്കിവിടെ നമ്മുടെ ക്രമപ്രകാരമുള്ള ആരാധനയില്ല. നിങ്ങൾക്കു ഉപദേശം തരുന്നതിനോ നിങ്ങളെക്കൂടെക്കൂടെ സന്ദർശിക്കുന്നതിനോ ഇവിടെ പട്ടക്കാരില്ല. ആരാധനയും മററും ക്രമമായി നടക്കുന്ന ഇടവകകളിൽ വിശ്വാസികൾ ജീവിതത്തിൽ അലസരായിപ്പോകുന്നെങ്കിൽ അതൊന്നും ഇല്ലാത്ത സ്ഥലത്തു താമസിക്കുന്ന വിശ്വാസികൾ ജീവിതത്തിൽ മാന്ദ്യത ഉണ്ടാകാതിരിപ്പാൻ തങ്ങളെത്തന്നെ എത്രയോ അധികം സൂക്ഷിപ്പാൻ കടപ്പെട്ടവരാണു്. നിങ്ങൾ ദിവസവും ആത്മസമാധാനം അനുഭവിക്കുന്നവരായിരിക്കണം. ആത്മസമാധാനം തരുന്നതു കർത്താവുമായിട്ടുള്ള ദിവ്യ സംസർഗ്ഗമാണു്. ആ സമയത്തിന്റെ വില ആർക്കും നിർണ്ണയിക്കാൻ പാടുള്ളതല്ല. നിങ്ങൾ നിങ്ങളുടെ താമസസ്ഥലത്തു പ്രഭാതത്തിലും സന്ധ്യയിലും പാട്ടുപാടുകയും വേദപുസ്തകം വായിക്കയും നമസ്കാരം നടത്തുകയും ചെയ്യണം. അതു നിങ്ങൾക്കോരോരുത്തർക്കും ഭവനത്തിൽ അർപ്പിക്കാവുന്ന ആരാധനയാണു്. അക്കാര്യത്തിൽ നിങ്ങൾജാഗ്രതയുള്ളവരായിരിക്കണമെന്നു് എത്രയും താല്പര്യമായി ഓർപ്പിച്ചുകൊള്ളുന്നു. സമാധാനമില്ലാത്ത ഈ ലോകത്തു നമുക്കു് യഥാർത്ഥ ആത്മസമാധാനം നൽകുന്നതു ദൈവത്തോടുള്ള കൂട്ടായ്മയും ദൈവവകയ്ക്കായി ചെലവഴിക്കുന്ന പണവും ശക്തിയുമാണു്. ഇതുപോലെ വി. ആരാധന നടത്താൻ സൗകര്യപ്പെടുമ്പോൾ ഒരാൾപോലും അതു നഷ്ടപ്പെടുത്താൻ ഇടയാക്കരുതു്. എല്ലാവരും വന്നു വിശുദ്ധ ആരാധനയിൽ സംബന്ധിക്കയും വി. കുർബാന അനുഭവിച്ചു് അനുഗ്രഹവും സമാധാനവും പ്രാപിക്കയും ചെയ്യണം.

കഴിഞ്ഞ ഞായറാഴ്ച ഉയിർപ്പു പെരുന്നാൾ ആയിരുന്നു. ഇന്നു പുതു ഞായറാഴ്ചയാണു്. ഉയർപ്പിന്റെ സന്ദേശം നിങ്ങളെ ഞാൻ അറിയിക്കുന്നു. നമുക്കുവേണ്ടി വെള്ളിയാഴ്ച ക്രൂശിക്കപ്പെട്ടു് കബറിൽ അടക്കപ്പെട്ടവനായ മ്ശിഹാ ഞായറാഴ്ച വെളുപ്പിനെ ഉയിർത്തെഴുന്നേററു. അതാകുന്നു സന്തോഷവർത്തമാനം. അസൂയാലുക്കളായ യഹൂദപ്രമാണികൾ തങ്ങൾക്കു നന്മചെയ്ത യേശുവിനെ ക്രൂശിച്ചു. അവർ വിചാരിച്ചതു നസ്രായനായ യേശുവിന്റെ കഥ അതുകൊണ്ടു അവസാനിച്ചെന്നാണു്. അവർ അങ്ങിനെ ചിന്തിച്ചു തൃപ്തിപ്പെട്ടു. പക്ഷേ അതു മൂന്നു ദിവസം നിലനിന്നില്ല. വെള്ളിയാഴ്ച സന്തോഷിച്ചവർ ഞായറാഴ്ച ലജ്ജിച്ചു പോയി. മിശിഹാ കബറിൽ നിന്നു ഉയിർത്തെഴുന്നേററു. മിശിഹാ പാപത്തെയും മരണത്തെയും തോല്പിച്ചു മിശിഹാശക്തിയോടെ കബറിൽ നിന്നു ഉയിർത്തെഴുന്നേററു. ക്രിസ്തുമാർഗ്ഗം ജീവന്റെയും ശക്തിയുടെയും മാർഗ്ഗമാണു്. ക്രിസ്തുയേശു ഒരുവനെ നിർജ്ജീവാവസ്ഥയിൽ നിന്നു രക്ഷിക്കമാത്രമല്ല, പിന്നെയോ അവനെ സമൃദ്ധിയായ ജീവൻകൊണ്ടു നിറയ്ക്കുകയും ചെയ്യുന്നു. നമ്മുടെ കർത്താവായ യേശുമിശിഹാ തന്റെ മരണത്താൽ നമുക്കു ജീവനും തന്റെ ഉയിർപ്പാൽ നമുക്കു സമൃദ്ധിയായ ജീവനും നൽകി. അതുകൊണ്ടു നമ്മൾ പാപത്തിനു മരിച്ചു നീതിക്കു ജീവിക്കുന്നവരായിരിക്കണം. വി. പൌലൊസു ശ്ലീഹാ സ്വന്ത അനുഭവം ഇപ്രകാരം സാക്ഷിക്കുന്നു.

# അമേരിക്കൻ ഐക്യനാട്ടിലെ സഭകൾ

(മാർ പീലക്സിനോസ് എപ്പിസ്കോപ്പാ)

അമേരിക്കയിലെ ഐക്യനാട്ടുകൾ ഒരു ക്രിസ്തീയരാജ്യമായിട്ടാണല്ലോ അറിയപ്പെടുന്നതു്. അവിടത്തെ ക്രിസ്തുസഭയുടെ 'സ്ഥിതിഗതികളെപ്പറ്റി ചില കാര്യങ്ങൾ കുറിക്കാമെന്നു വിചാരിക്കുന്നു.

48 സ്റ്റേറ്റുകൾ ചേർന്ന ഐക്യനാട്ടുകളുടെ ആകെ ജനസംഖ്യ 159, 95, 9000 ആണ്. ജനസംഖ്യക്കണക്കുകൾ അനുസരിച്ചു് ഇതിൽ അക്രൈസ്തവരായുള്ളതു് 50ലക്ഷം യഹൂദന്മാരും അറുപത്തിമൂവായിരം ബുദ്ധമതക്കാരും കുറെ മുഹമ്മദീയരും ഉൾപ്പെടെ, പത്തു ശതമാനത്തിൽ താഴെ ആളുകൾ മാത്രമേയുള്ളുവെങ്കിലും, വിവിധ ക്രൈസ്തവ വിഭാഗങ്ങളിൽ പേർകൊണ്ടവരായി 94,842845 ആളുകൾ — അറുപതു ശതമാനം — മാത്രമേയുള്ളു. ശേഷിക്കുന്നവരിൽ കുറേപ്പേർ പ്രായപൂർത്തിസ്നാനത്തിൽ വിശ്വസിക്കുന്നവരാകയാൽ അങ്ങനെ സ്നാനമേററു കണക്കുകളിൽ വരാത്ത ക്രൈസ്തവ ബാലന്മാരും മററുള്ളവർ, ക്രിസ്തീയ മാതാപിതാക്കന്മാരിൽനിന്നു ജനിച്ചവരാകയാൽ അക്രൈസ്തവരെന്നു വിളിക്കപ്പെടുന്നില്ലെങ്കിലും യാതൊരു സഭയിലും പെടാതെ നിൽക്കുന്നവരുമാണ്.

ഐക്യനാട്ടുകളിൽത്തന്നെ 260–ൽ പരം സഭാവിഭാഗങ്ങൾ ജനസംഖ്യക്കണക്കിൽ പെട്ടിട്ടുണ്ടു്. കണക്കിൽപെടാത്ത ചെറുസമൂഹങ്ങളുടെ സംഖ്യയും അത്രയും തന്നെയെങ്കിലും കാണുമെന്നു പറയപ്പെടുന്നു. പള്ളികളുടെ സംഖ്യ മൂന്നു ലക്ഷത്തോളമാണ്. ഓരോ സഭയും ഓരോ നിസ്സാരകാരണങ്ങളാൽ ഭിന്നിച്ചു ഭിന്നിച്ചു പല വിഭാഗങ്ങളായി തീർന്നിട്ടുണ്ടു്. അങ്ങനെ ബാപ്ററിസ്ററു സഭയ്ക്കു 26 വിഭാഗങ്ങളും, മെത്തോഡിസ്ററു സഭയ്ക്കു 22 വിഭാഗങ്ങളും, ലൂതറൻസഭയ്ക്കു് 20 വിഭാഗങ്ങളും ദൈവസഭയ്ക്കു 21 വിഭാഗങ്ങളും ഉണ്ടു്. രണ്ടു ലക്ഷത്തോളം ജനങ്ങൾ മാത്രമുള്ള പെന്തക്കോസ്തു സഭ 8 വിഭാഗമായും അത്രയുംതന്നെ സംഖ്യാബലമുള്ള ബ്രദർസഭ 9 വിഭാഗമായും നിലകൊള്ളുന്നു. ശനിയാഴ്ച ആചരിക്കുന്ന ഒരു ബാപ്ററിസ്റ്റു് സമൂഹത്തിന്റെ അംഗത്വം കേവലം 150 ആണ്. ഇതുപോലെയുള്ള മററനേകം ചെറുസഭകൾ ജനസംഖ്യക്കണക്കുകളിൽ പെടാതെയുണ്ടു്. സ്വയം ദൈവാവതാരമെന്നു പ്രഖ്യാപനം ചെയ്തുകൊണ്ടു ഒരു പുതിയ സഭ സ്ഥാപിച്ചു പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന 'ഫാദർ സിവൈൻ, എന്നൊരാ

---

"ഞാൻ ക്രിസ്തുവിനോടു കൂടെ ക്രൂശിക്കപ്പെട്ടിരിക്കുന്നു; ഇനി ജീവിക്കുന്നതു ഞാനല്ല, ക്രിസ്തുവത്രേ എന്നിൽ ജീവിക്കുന്നു". (ഗലാത്യർ 2:20) ഇതാണ് ഉയിർത്തെഴുന്നേററ അനുഭവം. പാപത്തെ ക്രൂശിക്കണം. യേശുക്രിസ്തു ഹൃദയത്തിൽ വാഴണം. ഇനിയും നിങ്ങൾ നിങ്ങളെത്തന്നെ പാപത്തിനു് ഏല്പിച്ചു കൊടുക്കരുതു്. ഈ ലോകത്തിന്റെ മക്കൾ ജഡത്തിന്റെ ഇഷ്ടത്തിനും ലോകത്തിന്റെ ഇമ്പങ്ങൾക്കും പൈശാചികപ്രവൃത്തികൾക്കും തങ്ങളെ ഏല്പിച്ചുകൊടുക്കുന്നു. നിങ്ങൾ ഈ ലോകത്തിന്റെ മക്കളല്ല. ഉയിർത്തെഴുന്നേററ ക്രിസ്തുയേശുവിന്റെ ആത്മാവിനെ ധരിച്ചിരിക്കുന്ന നിങ്ങൾ ദൈവമക്കളാകുന്നു. ഉയിർപ്പിൻ ജീവൻ ശക്തിയുടെയും ജയത്തിന്റെയും ജീവനാകുന്നു. നിങ്ങൾ പാപത്തെയും പരീക്ഷകളെയും ജയിച്ചു ജീവന്റെ പുതുക്കത്തിൽ നടക്കേണ്ടവരാകുന്നു. "ക്രിസ്തു മരിച്ചിട്ടു പിതാവിന്റെ മഹിമയാൽ ജീവിച്ചെഴുന്നേററതുപോലെ നാമും ജീവന്റെ പുതുക്കത്തിൽ നടക്കേണ്ടതിനു തന്നെ". (റോമർ 6: 4)

ക്രിസ്തീയകേന്ദ്രങ്ങൾ വിട്ടു് പല ജാതികൾ പാർക്കുന്ന ഈ ദേശത്തു താമസിക്കുന്ന നിങ്ങൾ വിശുദ്ധരായി കാണപ്പെടണം. ഉള്ളിൽ പ്രമാണം ഉള്ളവരായി ജീവിക്കണം. മററുള്ളവർ നിങ്ങളിൽ ക്രിസ്തുയേശുവിനെ കാണുവാൻ സംഗതിയാകണം. ചത്തമീൻ ഒഴുകിപ്പോകുന്നതുപോലെ നിങ്ങൾ ഈ ലോകത്തിന്റെ ഒഴുക്കിൽപ്പെട്ടു് ഒഴുകിപോകരുതു്. പാട്ടു്, വേദപുസ്തക വായന, നമസ്കാരം, വി. ആരാധനയിലുള്ള സംബന്ധം ഇവയാൽ നിങ്ങൾ പ്രാപിച്ചിട്ടുള്ള ഉയർപ്പിൻ ജീവനെ ദിവസവും ശക്തിപ്പെടുത്തിക്കൊണ്ടിരിക്കണം. മിശിഹായിലുള്ള ശരണത്താൽ പരീക്ഷകളെ ജയിച്ചു് ഓരോ ദിവസവും ആത്മസന്തോഷത്തിലും സമാധാനത്തിലും കഴിയണം. ഉയിർത്തെഴുന്നേററ അനുഭവം നിങ്ങളിലുണ്ടായിരിക്കട്ടെ. അയതിനു സർവ്വശക്തനായ ദൈവം തന്റെ പരിശുദ്ധ റൂഹാ മൂലം നിങ്ങൾക്കെല്ലാവർക്കും സംഗതിയാക്കട്ടെ.

ളും അവിടെയുണ്ട്.

പൌരസ്ത്യസഭകളിൽ ഗ്രീക്ക് ഓൎത്തഡോക്സ് സഭയ്ക്കാണ് ഏററവും പ്രാബല്യമുള്ളത്. അവൎക്ക് മുന്നൂററിൽപ്പരം പള്ളികളും പത്തുലക്ഷം ആളുകളും അവിടെയുണ്ട്. അൎമ്മേനിയൻ സഭയ്ക്കു 60 പള്ളികളും 130,000 ജനങ്ങളുമുണ്ട്. അന്ത്യോക്യൻ സുറിയാനിക്കാൎക്ക് അഞ്ചു പള്ളികളും 3, 300 ജനങ്ങളുമുണ്ട്. ഇവർ എല്ലാംതന്നെ പലസ്തീനിൽനിന്നും മററും വന്ന അഭയാൎത്ഥികളാണ്. അവരുടെ ഭരണം നടത്തുന്ന മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായെപ്പററി മുമ്പു എഴുതിയിരുന്നല്ലോ.

ജനസംഖ്യയിലും, സാമ്പത്തികനിലയിലും മികച്ചു നിൽക്കുന്നതു് ലൂതറൻ, മെത്തോഡിസ്ററു്, റോമൻ കത്തോലിക്ക്, ബാപ്റ്റിസ്റ്റ്, എപ്പിസ്കോപ്പൽ, ഈ സഭകളാണ്. എന്നാൽ അഡ്വൻററിസ്ററു സഭകളിലെ ശാബതുകാരെപ്പോലെ സഭാപ്രവൎത്തനങ്ങൾക്കു വേണ്ടി പണം കൊടുക്കുന്നവർ വേറെയില്ല. ഒരംഗം ശരാശരി 165 ഡോളർ സംഭാവന ചെയ്തിട്ടുള്ളതായും, ഈ തുകയിൽ 136 1/2 ഡോളറും വിദേശമിഷ്യനുവേണ്ടി ചെലവാക്കിയതായും അടുത്തു പ്രസിദ്ധപ്പെടുത്തിയ സ്ഥിതിവിവരണക്കണക്കുകൾ കാണിക്കുന്നു. കഴിഞ്ഞയാണ്ടത്തെ ആകെ സംഭാവന വരുമാനം 36, 680, 185, ഡോളറും വിദേശമിഷ്യനുവേണ്ടി ഇതിൽനിന്നും ചെലവാക്കിയതു ഈ തുകയുടെ എൺപതു ശതമാനവുമാണ്. മലയാളക്കരയിലും ഇക്കൂട്ടർ വന്നു പററിയതും നമ്മുടെ ആളുകൾ അതിലേക്കു ആകൎഷിക്കപ്പെടുന്നതും എങ്ങനെയെന്നു ഇതിൽ നിന്നും ഊഹിക്കാമല്ലോ.

എല്ലാ സഭകളും വളരെ ഊൎജ്ജിതമായി വേല ചെയ്യുന്ന കാൎയ്യമാണ് അമേരിക്കയിൽ കണ്ടതു്. രാജ്യഭരണത്തിലെന്നപോലെ സഭാ ഭരണകാൎയ്യത്തിലും ഒരു വ്യവസ്ഥയും കാൎയ്യക്ഷമതയും സൎവത്ര കാണ്മാനുണ്ട്. ആധുനിക ഭരണപദ്ധതികളെ അവലംബിച്ചു, സഭാകാൎയ്യങ്ങൾ പല ഡിപ്പാട്ടുമെൻറുകളായി വിഭജിച്ച് കൌൺസിലുകളുടേയും കമ്മിററികളുടേയും മററും സഹായത്തോടുകൂടി, വളരെ ചിട്ടയായി നടത്തുന്നു. സാമൂഹ്യസാമ്പത്തികാദികളുടേയും മററും വ്യവസ്ഥിതിയിലും താത്വിക, സാന്മാൎഗ്ഗിക, ചിന്താഗതിയിലും വീക്ഷണഗതിയിലും മററും ജനതാമദ്ധ്യേ അനുദിനം ഉണ്ടായിക്കൊണ്ടിരിക്കുന്ന വ്യതിയാനങ്ങളെക്കുറിച്ചു പഠിച്ച് അവ സംബന്ധിച്ചു സഭയുടെ നിലയും കൎത്തവ്യങ്ങളും മനസ്സിലാക്കി പ്രവൎത്തിക്കുന്നതിനു സഭാ നേതാക്കന്മാൎക്കുവേണ്ട സഹായം ചെയ്യുന്നതിനു വിദഗ്ദ്ധകമ്മററികൾ എപ്പോഴും പ്രവൎത്തിച്ചുകൊണ്ടേ ഇരിക്കുന്നു. ഈദൃശപ്രവൎത്തനങ്ങൾ കൊണ്ടാണ് അമേരിക്കയുടെ പെട്ടെന്നുള്ള അതുല്യസാമ്പത്തിക, ശാസ്ത്രീയ പുരോഗതിയിൽ മതം അന്തരിച്ചു പോകാതെയിരുന്നതെന്നു വിചാരിക്കേണ്ടിയിരിക്കുന്നു.

വൈദികന്മാർ, സുവിശേഷപ്രവൎത്തകർ തുടങ്ങിയ സഭാ നേതാക്കന്മാൎക്ക് സഭയുടെ ഭരണത്തിൽ പൂൎണ്ണമായ ഉത്തരവാദിത്വവും സ്വാതന്ത്ര്യവുമുണ്ട്. അവരുടെ അഭിപ്രായങ്ങളെ ചോദ്യം ചെയ്യാതെ ആദരിച്ചു പ്രവൎത്തിക്കുന്ന ഒരു രീതിയാണ് എല്ലാ സഭകളിലും കാണുന്നതു്. മതേതര മണ്ഡലങ്ങളിൽപോലും അവർ പ്രത്യേകാനുകൂല്യങ്ങളും ബഹുമതിയും അനുഭവിക്കുന്നു. ഒരു ജനായത്ത ഭരണക്രമത്തിലും, പ്രോട്ടസ്റ്റൻറു പാരമ്പര്യത്തിലും വളൎന്നു വന്ന അമേരിക്കൻസഭകൾക്ക് ഈ സ്വഭാവം എങ്ങിനെ ഉണ്ടായി എന്നു ചിന്തിച്ചേക്കാം. അതിനുള്ള ഒരു പ്രധാനകാരണം എല്ലാവൎക്കും എല്ലാ കാൎയ്യവും അറിയാമെന്നുള്ള ഭാവം അമേരിക്കൻ ജനതയ്ക്കില്ലെന്നുള്ളതാണ്. വൈദ്യശാസ്ത്രത്തെക്കുറിച്ചു യാതൊരു ജ്ഞാനവുമില്ലാതിരിക്കെ പണ്ഡിതന്മാരും പരിചയസമ്പന്നന്മാരുമായ ഡാക്ടറന്മാരോടുതന്നെയും രോഗത്തെക്കുറിച്ചും ചികിത്സാവിധിയെപ്പററിയും തൎക്കിക്കുന്നതിനു നമ്മുടെ ആളുകൾ മുതിരുക സാധാരണമാണ്. എന്നാൽ ചികിത്സാവിധിയെപ്പററി ഡോക്ടരുടെയും, നിയമം സംബന്ധിച്ചു വക്കീലിൻെറയും, രാഷ്ട്രമീമാംസ സംബന്ധിച്ചു രാഷ്ട്രീയ ചിന്തകൻെറയും, അഭിപ്രായങ്ങളെ ആരായുകയും, ആദരിക്കുകയും ചെയ്യുകയാണ് അമേരിക്കരുടെ രീതി. അപ്രകാരം തന്നെ മതവിഷയത്തിൽ പ്രത്യേകപരിശീലനം സിദ്ധിച്ചിട്ടുള്ളവരുടെ അഭിപ്രായത്തെ സഭാംഗങ്ങൾ ആദരിക്കുകയും അനുസരിക്കുകയും ചെയ്യുന്നു. തൻനിമിത്തം ഓരോ വകുപ്പിലും വേലചെയ്യുന്നവർ അവരവരുടെ ചുമതലയിൽപെട്ട കാൎയ്യങ്ങളിൽ എത്രയും കൂടുതൽ പരിജ്ഞാനം സമ്പാദിക്കണമെന്നുള്ളതും അത്യാവശ്യമായി അവർ കരുതുന്നു. നാലുവൎഷം കോളജ് പഠനവും, മൂന്നുവൎഷമെങ്കിലും വൈദികപഠനവും കഴിഞ്ഞശേഷം അവരവർ നിയമിക്കപ്പെടുന്ന ഡിപ്പാൎട്ടുമെൻറിലേക്കു വേണ്ട പ്രത്യേകപരിശീലനവും കഴിഞ്ഞവരെ മാത്രമേ സഭാചുമതലകളിലേക്കു നിയമിക്കാറുള്ളു. അങ്ങനെ സൺഡേസ്കൂൾ പ്രവൎത്തനത്തിലേക്കു തിരിയുന്നവർ സാമാന്യ വേദശാസ്ത്രപഠനത്തിനുശേഷം ബാല മനഃ

# റോമൻ ദുരുപദേശങ്ങൾ

(4–ാം ലക്കത്തിൽനിൽനിന്നും തുടർച്ച)

(ഫാദർ തോമ്മസ് കൊററാത്തുവിള)

## ആദിമ കാലത്തെ സഭയുടെ ഭരണക്രമം വേദപുസ്തകത്തിന്റെ വെളിച്ചത്തിൽ

വിവിധദേശങ്ങളിലും വിവിധഭാഷക്കാരിലും വ്യാപരിച്ച് അനുനിമിഷം വളർച്ച പ്രാപിച്ചു കൊണ്ടിരുന്ന ക്രൈസ്തവസഭയുടെ ആ ആദിമകാലത്തെ ഭരണക്രമം ഏതു വിധേനയായിരുന്നു എന്ന് അല്പമായി ഒന്നാരാഞ്ഞുനോക്കാം. അതാതുസ്ഥലത്തു സ്ഥാപിക്കപ്പെട്ട സഭ ആരാൽ സ്ഥാപിക്കപ്പെട്ടുവോ ആ അപ്പോസ്തോലന്റെ അധികാരത്തിലും അന്വേഷണത്തിലും നിലനിന്നു വന്നതല്ലാതെ അവക്കുപരിയായി മറെറാരപ്പോസ്തോലന്റെ പരമാധികാരത്തിനു വിധേയമായിരുന്നില്ല എന്നുള്ളതു വളരെ സ്പഷ്ടമായി നാം മനസ്സിലാക്കേണ്ട ഒരു സത്യമാണ്. വി. വേദവും, പാരമ്പര്യവും, ചരിത്രവും ഈ സത്യത്തെ പ്രസ്പഷ്ടമാക്കുന്നുണ്ട്.

ഒന്നാമതായി വി. വേദത്തിൽ കാണുന്ന ഭരണക്രമം പരിശോധിച്ചുനോക്കാം. അപ്പോസ്തോലനാൽ സ്ഥാപിക്കപ്പെട്ട സഭയുടെ ഭരണചുമതല അതാതു സ്ഥലത്തു നിയമിച്ചാക്കപ്പെട്ട എപ്പിസ്കോപ്പന്മാർ—മെത്രാന്മാർ—അദ്ധ്യക്ഷന്മാർ—വഹിച്ചു വന്നിരുന്നു. "ആകയാൽ ദൈവം സ്വന്തരക്തംകൊണ്ടു് നേടിയ സഭയുടെ പരിപാലനത്തിനായി പരിശുദ്ധാത്മാവിനാൽ ഏതേതിടവകകളിൽ എപ്പിസ്കോപ്പന്മാരായി നിങ്ങൾ നിയമിതരായിരിക്കുന്നുവോ അതാതിടവകകളേയും തങ്ങളെത്തന്നെയും നിങ്ങൾ സൂക്ഷിച്ചുകൊള്ളുവിൻ". നടപ്പ് XX.28.

(റോമൻ സഭ വകയായി മാന്നാനത്തു നിന്നു പുറപ്പെടുവിച്ചിട്ടുള്ള പുതിയ നിയമത്തിൽ "അദ്ധ്യക്ഷന്മാരായി" എന്ന വാക്കാണ് ഉപയോഗിച്ചിരിക്കുന്നതു്. എന്നാൽ അവരുടെ വകയായി 1815—ൽ Brox borne—ൽ അച്ചടിപ്പിക്കപ്പെട്ടിട്ടുള്ള സുറിയാനി ഗ്രന്ഥത്തിലും ലത്തീൻ ഗ്രന്ഥത്തിലും എപ്പിസ്കോപ്പാ എന്ന വാക്കാണ് ഉപയോഗിച്ചിരിക്കുന്നതു്.) ഇങ്ങനെ എപ്പിസ്കോപ്പന്മാർ എന്നൊരു കൂട്ടരെ നാം കാണുന്നു.

അടുത്തതായി കശ്ശീശന്മാർ എന്നൊരു കൂട്ടരെ കാണുന്നു. ബർന്നബായും ശൗലും മുഖാന്തിരം അവിടുത്തെ കശ്ശീശന്മാരുടെ പേർക്ക് അയച്ചു കൊടുത്തു" നടപ്പ്. XI. 30

നടപ്പ്. VI. 1—6 വരെയുള്ള ഭാഗത്തു ശുശ്രൂഷകർ എന്നൊരു വിഭാഗത്തെ കാണുന്നു.

നടപ്പ്. XI. 27–ൽ "ആ നാളുകളിൽ ഊർശ്ലേമിൽനിന്നു് പ്രവാചകന്മാർ അവിടേക്കുവന്നു' എന്നു പറഞ്ഞിരിക്കുന്നതിൽനിന്നു പ്രവാചകന്മാർ അഥവാ ഉപദേഷ്ടാക്കൾ എന്നൊരുകൂട്ടർ ഉണ്ടായിരുന്നതായി കാണുന്നു.

ഇങ്ങനെ ഒരു സ്ഥലത്തെ സഭയെ സംബന്ധിച്ചിടത്തോളം ഭരണ ചുമതലയും, അവിടെയുള്ള പ്രവർത്തന ചുമതലയും വഹിച്ചിരുന്നവരായി അപ്പോസ്തോലൻ ഒഴികെ നാലു വിധ സ്ഥാനികൾ ഉള്ളതായി നാം അറിയുന്നുണ്ട്. ഇതിനുപരി മറെറാരപ്പോസ്തോലൻ പ്രവർത്തിച്ചിരുന്നതായി കാണപ്പെടുന്നില്ല. വി. പൗലൂസ് അപ്പോസ്തോലന്റെ പ്രവർത്തനരംഗങ്ങളിലായിരുന്നു എപ്പോഴും കൂടുതൽ പ്രയാസങ്ങളും വാദങ്ങളും തർക്കങ്ങളും ഉണ്ടായിക്കൊണ്ടിരുന്നതു്. അവയെല്ലാം അദ്ദേഹം മാത്രം പ്രതിവിധികൾ ആരാഞ്ഞു് കണ്ടുപിടിച്ച് പ്രവൃത്തിപഥത്തിൽ വരുത്തിയതല്ലാ

---

ശാസ്ത്രം, ആധുനികബോധനരീതികൾ, ഇവയെക്കുറിച്ചെല്ലാം വീണ്ടും പ്രത്യേക പഠനം നടത്തും. ഗ്രാമങ്ങളിൽ വേലചെയ്യുന്നവർക്ക് അതിനു വേണ്ട പ്രത്യേക പരിശീലനവും, വ്യവസായ കേന്ദ്രങ്ങളിൽ, പട്ടണങ്ങളിൽ, വിദേശങ്ങളിൽ, വിജാതീയരുടെ ഇടയിൽ, ഇങ്ങനെ ഓരോ സ്ഥലങ്ങളിലേക്കു പോകുന്നവരുടെ പ്രവർത്തനം വിജയകരമാക്കുന്നതിനു അവശ്യം വേണ്ട പ്രത്യേക പരിശീലനവും കൊടുക്കുന്നു. ഇങ്ങനെ തന്റെ വേലയ്ക്കുവേണ്ടി അനേക വർഷം പഠിച്ചു ഒരുങ്ങിയ ഒരുവന്റെ അഭിപ്രായം മററുള്ളവർക്ക് ആദരണീയമായി തോന്നാതിരിപ്പാൻ വകയില്ല.

ഈ രണ്ടു കാര്യങ്ങളിൽ—ഭരണക്രമീകരണത്തിലും ഭരണക്കാരുടെ പരിശീലനകാര്യത്തിലും—നമ്മുടെ സഭയുടെ പരമ ദയനീയമായ നിലവിവരിക്കുന്നില്ല. വായനക്കാർ ചിന്തിക്കുകയേ വേണ്ടൂ.

തെ വി. പത്രോസോ, മറെറാരപ്പോസ്തോലനോ, എന്തെങ്കിലും പ്രവർത്തിച്ചിരുന്നതായി കാണപ്പെടുന്നില്ല. അപ്പോസ്തോലനായ തനിക്ക് മറെറാരു അപ്പോസ്തോലൻ മേലന്വേഷണത്തിനുണ്ടായിരുന്നു എങ്കിൽ വി: പൗലൂസ് അദ്ദേഹത്തോടാലോചിക്കുകയെന്നുള്ളതു വെറും സ്വാഭാവികം മാത്രമായിരുന്നു. അദ്ദേഹത്തിൻെറ സാക്ഷ്യത്തിൽനിന്നോ തനിക്ക് കർത്താവൊരുവൻ മാത്രമല്ലാതെ മറെറാരു ഭരണാധികാരി ഇല്ലായിരുന്നു എന്നു് തെളിയുകയും ചെയ്യുന്നു. റോമാസഭ ഈസത്യത്തെ നിഷേധിക്കുന്നില്ല.റോമൻസഭയിലെ ഈശോസമൂഹാംഗമായഒരു വലിയ പണ്ഡിതൻ(Fernant Prat S.J.) ഫറ്ഞ്ച്യ ഭാഷയിൽ എഴുതിയിട്ടുള്ള വി. പൌലൂസിൻെറ വേദശാസ്ത്രം എന്ന വിശ്രുതഗ്രന്ഥത്തിൻെറ ഇംഗ്ലീഷ് വിവർത്തനം ജോൺ. എൽ. സ്റ്റൊഡാർഡ് പ്രസിദ്ധപ്പെടുത്തിയിട്ടുള്ളതിൻെറ രണ്ടാം വാല്യം 303—ാം വശത്തു നിന്നു് ഒരു വാക്യം ഞാൻ ഉദ്ധരിക്കാം.

"The power of legislating, Paul reserves to himself. He knows only one authority higher than his own–namely that of Christ–and he knows very well how to distinguish the precepts of his master from his own". (Theology of St. Paul Vol. II. P. 303).

അതായതു് "നിയമനിർമ്മാണം വി. പൌലൂസ് സ്വായത്തമായി ചെയ്തിരുന്നു. തൻെറ അധികാരത്തിനു് ഉപരിയായി ഒരധികാരം മാത്രം ഉള്ളതായി—ക്രിസ്തുവിൻെറതു മാത്രം—അദ്ദേഹം ധരിച്ചിരുന്നു. തൻെറ ഗുരുനാഥൻെറയും തൻെറയും തത്വോപദേശങ്ങൾ ഏവയെന്നു് വേർതിരിച്ചു് ഗ്രഹിക്കുവാൻ അദ്ദേഹമറിഞ്ഞിരുന്നു". അതായതു ഏതൊരു പ്രവൃത്തിയും ഒന്നുകിൽ തന്നിൽനിന്നുള്ളതായി,അല്ലെങ്കിൽ തൻെറ നാഥനിൽനിന്നുള്ളതായി മാത്രം വി. പൌലൂസ് ഗണിച്ചിരുന്നു. ഈ വിധത്തിലല്ലാതെ പറയുകയോ, പ്രവർത്തിക്കയോ, ഉപദേശിക്കയോ താൻ ചെയ്തിട്ടില്ല; ഓരോ സ്ഥലങ്ങളിലുമുള്ള സഭാഭരണവും നടത്തിപ്പും ഈ തത്വത്തിന്നാധാരമായിട്ടാണു് നടന്നുവന്നിരുന്നതു്.

## സുന്നഹദോസ്

എന്നാൽ സഭയെ ആകമാനം ബന്ധിക്കുന്ന കാര്യങ്ങൾ ഉണ്ടായപ്പോൾ അതിൻെറ നടത്തിപ്പു് യാതൊരു വ്യക്തിയിലും നിക്ഷേപിക്കാതെ എല്ലാവരും ഒന്നിച്ചു കൂടി ആലോചിച്ചു് എത്തിച്ചേരുന്ന തീരുമാനത്തെ അടിസ്ഥാനമാക്കി ചെയ്തു വന്നു. നടപ്പുകളുടെ പുസ്തകം 1—ാം അദ്ധ്യായം 23 മുതൽ 26 വരെയുള്ള വാക്യങ്ങളിലും 15–ാം അദ്ധ്യായം 6–ാം വാക്യം മുതൽ കാണുന്ന വാക്യങ്ങളിലും രേഖപ്പെടുത്തിയിരിക്കുന്നതു ഈ നടപടിയാണു്. ഒന്നാമത്തേതു അപ്പോസ്തോല സ്ഥാനം സ്വയം നഷ്ടപ്പെടുത്തിയ യൂദായുടെ സ്ഥാനത്തേക്കു് മറെറാരാളിനെ തിരഞ്ഞെടുക്കുന്ന സന്ദർഭമാണു്. അവർ രണ്ടുപേരെ നിർത്തി(വാ. 23)നറുക്കിട്ടെടുത്തു (വാ.26) അപ്പോസ്തോലന്മാർ ഒന്നിച്ചുകൂടി ആലോചിച്ചു. രണ്ടാമത്തെ സംഗതി ക്രിസ്തുമതാനുയായികളെ സംബന്ധിച്ചുണ്ടായ അഭിപ്രായ വ്യത്യാസത്തിനു് തീരുമാനമുണ്ടാക്കുന്നതിനേക്കുറിച്ചാണു്. ഇക്കാര്യത്തെക്കുറിച്ചാലോചിപ്പാൻ ശ്ലീഹന്മാരും കശ്ശീശ്ശന്മാരും ഒന്നിച്ചുകൂടി(നടപ്പു xv. 6)ഒരാലോചനാസംഘം എന്ന നിലയിൽ പലരും അഭിപ്രായം പറഞ്ഞു.'വലിയ തർക്കങ്ങളുമുണ്ടായി' (വാ. 7) അന്ത്യത്തിൽ അഭിപ്രായ ഏകീകരണമുണ്ടായി അവർ സംസാരം നിർത്തിയശേഷമോ യാക്കോബ് എഴുന്നേററ് ഇങ്ങിനെ പറഞ്ഞു. "ഞങ്ങളുടെ സഹോദരന്മാരായ മനുഷ്യരെ എൻെറ വാക്കു് കേൾപ്പീൻ" (വാ. 13) അന്ത്യത്തിൽ അദ്ധ്യക്ഷൻ വിധി കല്പിക്കുന്നു. "ഇതിനാൽ ഞാൻ പറയുന്നു, പുറജാതികളിൽനിന്നു് ദൈവത്തിൻെറ പക്കലേക്കു് തിരിയുന്നവരെ അസഹ്യപ്പെടുത്തരുതു്" (വാ. 19)ഈ വിധത്തിൽ ആകമാനസഭയെ ബന്ധിക്കുന്ന കാര്യങ്ങളെക്കുറിച്ചു് തീരുമാനം ചെയ്തതു അപ്പോസ്തോലന്മാരും മററും ചേർന്ന സംഘങ്ങളാണു് അഥവാ സുന്നഹദോസുകൾ തന്നെ. ഈ രണ്ടുവിധത്തിൽ, അതായതു അതാതു സ്ഥലത്തെ ഭരണം സംബന്ധിച്ചിടത്തോളം അതാതു സ്ഥലത്തുണ്ടായിരുന്ന അപ്പോസ്തോലന്മാരൊ അവരാൽ നിയമിച്ചാക്കപ്പെട്ട എപ്പിസ്കോപ്പന്മാർ ആദിയായവരൊ. പൊതുസഭയെ ബന്ധിക്കുന്ന കാര്യങ്ങളിൽ സഭയുടെ സുന്നഹദോസ്. ഈ രണ്ടുവിധത്തിലല്ലാതെ ഒരു പരമാധികാരിയുടെ ഭരണത്തിലും നിയന്ത്രണത്തിലും അതാതു സ്ഥലത്തെ സഭകളും ആകമാന സഭയും ഭരിക്കപ്പെട്ടിരുന്നില്ലായെന്നു് വി. വേദപുസ്തകം സാക്ഷിക്കുന്നു. "ശ്ലീഹന്മാരും ദീർഘദർശിമാരുമാകുന്ന അസ്ഥിവാരത്തിന്മേൽ സ്ഥാപിക്കപ്പെട്ടിരിക്കുന്നവരാകുന്നു നിങ്ങൾ. അതിൻെറ മൂലക്കല്ലു് യേശു മിശിഹാ ആകുന്നു". (എഫേ. 2. 20)അങ്ങനെ ക്രിസ്തുവാകുന്ന പാറ അടിസ്ഥാനക്കല്ലായി സ്ഥാപിക്കപ്പെട്ടു് പണിയപ്പെട്ട സഭ ആദിമകാലങ്ങളിൽ—അപ്പോസ്തോലന്മാർ ജീവനോടിരുന്നകാലങ്ങളിൽ–ഭരിക്കപ്പെട്ടുവന്നിരുന്നു. (തുടരും)

ളേക്കുറിച്ചും സഭാസമാധാനമുണ്ടാകേണ്ട മാർഗ്ഗങ്ങളേക്കുറിച്ചും പ്രസംഗിച്ചു. ബാവാതിരുമേനി ചെയ്ത പ്രസംഗത്തിൽ ഇപ്രകാരം കല്പിച്ചു. "നാം സമാധാനം ആഗ്രഹിക്കുന്നു. സഭയിൽ സമാധാനമുണ്ടാക്കേണ്ടതു ദൈവമാണ്. സഭയെ നടത്തുന്നതു ദൈവമാണ്. നാമും പാത്രിയർക്കീസും തമ്മിലാണല്ലോ സമാധാനമുണ്ടാകേണ്ടതു്. അതിനുവേണ്ടി നാം ഹോംസുവരെ പോയി. പിന്നീട് ആലുവായിലും ചിങ്ങവനത്തും പോയി. നമുക്കു ചെയ്യാൻ കഴിവുള്ളതെല്ലാം നാം ചെയ്തു. സമാധാനമുണ്ടാകട്ടെയെന്നു കരുതിയാണു നാമിതെല്ലാം ചെയ്തതു്. സമാധാനമുണ്ടായില്ല. പാത്രിയർക്കീസിനു സമാധാനം ആവശ്യമില്ല എന്നു് അദ്ദേഹം വെളിപ്പെടുത്തിയിരിക്കുന്നു. പിന്നെ ആരാണ് ഇവിടെ സമാധാനവും രാജിയും ഉണ്ടാക്കുന്നതു്?"

പാത്രിയർക്കീസിന്റെ ഒന്നിനു പുറകേ ഒന്നായി പത്രങ്ങളിൽ കണ്ട കല്പനകൾമൂലം അദ്ദേഹം സമാധാനവ്യവസ്ഥകൾ സ്വീകരിക്കാൻ തയ്യാറില്ലെന്നു വ്യക്തമായിരിക്കയാൽ എതിർകക്ഷികൾ കേസ് മുമ്പോട്ടു കൊണ്ടുപോകുമെന്നു വിചാരിക്കേണ്ടിയിരിക്കുന്നു. അതിനാൽ ഇപ്പോഴത്തെ പരിത:സ്ഥിതിയിൽ കേസ് നടത്തേണ്ടതു് ആവശ്യമായിരിക്കയാൽ അതിലേക്കു വേണ്ട പണപ്പിരിവു നടത്തേണ്ടതേപ്പറ്റി ചിന്തിക്കയും 16230 രൂപാ നിരണം മെത്രാസനത്തിൽനിന്നും നിശ്ചിതതീയതിക്കകം കൊടുക്കേണ്ടതാണെന്നു നിശ്ചയിക്കയും ചെയ്തു. അനന്തരം താഴെ പറയുന്നപ്രകാരം ഒരു പ്രമേയം റെവ. ഫാദർ പി. ഏ. ഏബ്രഹാം ബി. ഏ. എൽ. റ്റി. അവതരിപ്പിക്കയും അതു് ഐകകണ്ഠ്യേന പാസ്സാക്കുകയും ചെയ്തു.

"പീസ്‌ലീഗ് സമർപ്പിച്ച സമാധാനവ്യവസ്ഥകൾ അംഗീകരിക്കാതെ പാടേ തള്ളി പാത്രിയർക്കീസ്ബാവാ തിരുമനസ്സുകൊണ്ടു് അട്ടത്തസമയത്തു കല്പന അയയ്ക്കയും അങ്ങനെ സമാധാനാലോചനകൾ സ്തംഭനാവസ്ഥയിൽ എത്തിച്ചേരുകയും ചെയ്തിരിക്കുന്ന ഈ സന്ദർഭത്തിൽ അതിനൊരു പരിഹാരമാർഗ്ഗത്തിനൊരുമ്പെടാതെ വ്യവസ്ഥകൾ സ്വീകരിച്ചു് ഒപ്പിട്ടു മൂന്നാംസ്ഥാനത്തേല്പിച്ചിട്ടുള്ള പരിശുദ്ധ കാതോലിക്കാബാവാ തിരുമനസ്സിലെ ആസ്ഥാനമായ ദേവലോകം അരമനയിൽ പ്രാർത്ഥനായജ്ഞം നടത്തണമെന്നുള്ള പീസ്‌ലീഗ്നിശ്ചയത്തെ ഈ യോഗം ശക്തിയായി പ്രതിഷേധിക്കുകയും അവരുടെ ആ നിശ്ചയം അധാർമ്മികവും അക്രമപ്രസക്തവുമാണെന്നു് അവരെ ചൂണ്ടിക്കാണിക്കുകയും ചെയ്യുന്നു.

## ഭദ്രാസനയോഗങ്ങൾ

തുമ്പമൺ മെത്രാസനയോഗം മേയ് 9-ാംനു-മാക്കാംകുന്നു പള്ളിയിൽവച്ചും കൊല്ലം മെത്രാസനയോഗം മേയ് 11-ാംനു- കുണ്ടറ സിമ്മനാരിയിൽവച്ചും കോട്ടയം മെത്രാസനയോഗം മേയ് 24-ാം തീയതി കോട്ടയം മാർ ഏലിയാചാപ്പലിൽവച്ചും പരിശുദ്ധ കാതോലിക്കാബാവാ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ കൂടുന്നതാണ്.

## സിറിയൻ വിദ്യാർത്ഥിസമ്മേളനം

വെണ്ണിക്കുളം, 29-4-55

മലങ്കര സിറിയൻ വിദ്യാർത്ഥികോൺഫറൻസിന്റെ 47-ാമതു സമ്മേളനം വെണ്ണിക്കുളം ഹൈസ്കൂൾഹാളിൽവച്ചു് ഏപ്രിൽ 28-ാംനു- തുമ്പമൺ ഭദ്രാസനഇടവകയുടെ മാർ പീലക്സീനോസ്തിരുമേനി ഉൽഘാടനം ചെയ്തിരിക്കുന്നു. മലങ്കരയുടെ നാനാഭാഗങ്ങളിൽനിന്നും 200-ൽ പരം പ്രതിനിധികൾ കോൺഫറൻസിൽ പങ്കുകൊള്ളുന്നു.

കോൺഫറൻസിലെ ഈ വർഷത്തെ പ്രധാനപ്രസംഗകർ ബോംബയിലെ കൗലിമിഷ്യൻ സുപ്പീരിയർ ഫാദർ ജി. ഹൺട്ലി, ഫാദർ കെ. സി. ജോസഫ്, ഡീക്കൻ എം. വി. ജോർജ്ജ്, വ. ദി. ശ്രീ. റ്റി. എസ്. ഏബ്രഹാം കോറെപ്പിസ്കോപ്പാ എന്നിവരാണ്.

വാർഷികസമ്മേളനം മേയ് 1-ാംനു- പരിശുദ്ധ ബാവാതിരുമനസ്സിലെ അദ്ധ്യക്ഷതയിൽ കൂടുകയും ഫാദർ ഇ. പി. ജേക്കബ്, ഫാദർ ഹൺട്ലി എന്നിവർ പ്രസംഗിക്കയും ചെയ്തു. ബാവാതിരുമനസ്സിലെ പ്രസംഗത്തിൽ സഭയോടും വിശ്വാസത്തോടും മരണപര്യന്തം വിശ്വസ്തരായിരിക്കാൻ യുവജനങ്ങളേ ഉൽബോധിപ്പിക്കയുണ്ടായി.

## കോട്ടയം ഭദ്രാസന വനിതാപരിശീലന ക്ളാസ്സ്

കോട്ടയം ഭദ്രാസനത്തിലെ മർത്തമറിയം സമാജാംഗങ്ങളെ ഉദ്ദേശിച്ചു് ഏപ്രിൽ 18 മുതൽ 28 വരെ തീയതികളിൽ കുഴിമറ്റത്തുവച്ചു നടത്തപ്പെട്ടു. റെവ. ഫാ. കെ. പി. പൗലൂസ് ബി. ഡി. സഭയും ക്രൂദാശയും എന്ന വിഷയത്തേക്കുറിച്ചും റെവ. കെ. എം. അലക്സാണ്ടർ കത്താവിന്റെ ജീവചരിത്രത്തേക്കുറിച്ചും വിജ്ഞാനപ്രദങ്ങളായ ക്ളാസ്സുകൾ എടുക്കയുണ്ടായി. ഇവ കൂടാതെ മനശ്ശാസ്ത്രപരങ്ങളായും കുടുംബജീവിതസംബന്ധമായുമുള്ള ക്ളാസ്സുകളുമുണ്ടായിരുന്നു.

# THE MALANKARA SABHA

License No. 475 dated 11th April 1946—Registered No. M. 6125

## സണ്ടേസ്കൂൾ അദ്ധ്യാപക പരിശീലന ക്ലാസ്സ്

സണ്ടേസ്കൂൾ അദ്ധ്യാപക പരിശീലനക്ലാസ്സ് കോട്ടയം എം. ഡി. സിമ്മനാരിയിൽവച്ചു മെയ് 12 മുതൽ 22 വരെ തീയതികളിൽ നടക്കുന്നതാണ്. മാർ അത്താനാസ്യോസ് തിരുമേനി, മാർ പീലക്സിനോസ് തിരുമേനി, റവ. ഫാ. കെ. ഡേവിഡ്, റവ. ഡീക്കൻ റ്റി. ജെ. ജോഷ്വാ, റവ. ഫാ. ഏ. റ്റി. ഗബ്രിയേൽ, ശ്രീ. എം. വി. ഏബ്രഹാം മുതലായവർ പഴയനിയമചരിത്രം, പൗലൂസിന്റെ ലേഖനങ്ങൾ, സഭാചരിത്രം, സഭയും കൂദാശകളും, ബാല മനശ്ശാസ്ത്രം, സുവിശേഷവേല എന്നിത്യാദി വിഷയങ്ങളെപ്പററി ക്ലാസ്സുകൾ എടുക്കുന്നതാണ്.

## ഓർമ്മപ്പെരുനാളും ആശുപത്രി ഉൽഘാടനവും

പുത്തൻകാവു പള്ളിയിൽ കബറടങ്ങിയിരിക്കുന്ന വലിയ മാർ ദീവന്നാസ്യോസ്, മാർ പീലക്സിനോസ് എന്നീ പുണ്യശ്ലോകന്മാരായ മെത്രാപ്പോലീത്തന്മാരുടെ ഓർമ്മപ്പെരുനാൾ 1955 ഏപ്രിൽ 19, 20 എന്നീ തീയതികളിൽ പുത്തൻകാവു പള്ളിയിൽ തുമ്പമൺ ഇടവകയുടെ മാർ പീലക്സിനോസ് തിരുമേനിയുടെ സാന്നിദ്ധ്യത്തിൽ ആഘോഷപൂർവ്വം കൊണ്ടാടപ്പെട്ടു. തിരുമേനിയുടെ പ്രധാനകാർമ്മികത്വത്തിൽ മൂന്നിന്മേൽ കുർബാനയും കബറുങ്കൽ പ്രത്യേകം ധൂപപ്രാർത്ഥനകളും നടത്തപ്പെട്ടു. കാലംചെയ്ത കൊച്ചുതിരുമേനിയുടെ ആസ്ഥാനമായിരുന്ന ചെങ്ങന്നൂർ ബഥേൽ അരമനയിൽനിന്നും പുത്തൻകാവു പള്ളിയിലേക്കു വൻപിച്ച ഘോഷയാത്ര നടത്തപ്പെട്ടു.

പുത്തൻകാവു പള്ളിവകയായി ഒരാശുപത്രി സ്ഥാപിക്കണമെന്നു കാലംചെയ്ത കൊച്ചുതിരുമേനിക്കുണ്ടായിരുന്ന ആഗ്രഹം നിറവേറുമാറു് പുത്തൻകാവിൽ സ്ഥാപിതമായിരിക്കുന്ന സെൻറു് ആൻഡ്രൂസ് ആശുപത്രിയുടെ ഉൽഘാടനം 20—ാം തീയതി റൈററു് റവ. ബിഷപ്പ് സി. കെ. ജേക്കബ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ കൂടിയ സമ്മേളനത്തിൽ യൂഹാനോൻ മാർത്തോമ്മാ മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു നിർവ്വഹിച്ചിരിക്കുന്നു. ശ്രീ: കെ. എൻ. ചാക്കോ ബി. ഏ. ബി. എൽ. അവർകളുടെ സ്വാഗതപ്രസംഗം, ഉപക്രമപ്രസംഗം എന്നിവയ്ക്കു ശേഷം ആശുപത്രി ഉൽഘാടനം ചെയ്യുവാൻ അഭ്യർത്ഥിച്ചുകൊണ്ടു മാർ പീലക്സിനോസ് തിരുമേനി പ്രസംഗിക്കുകയും തുടർന്നു് ഒരു പ്രസംഗത്തോടുകൂടി യൂഹാനോൻ മാർത്തോമ്മാ തിരുമേനി ആശുപത്രി ഉൽഘാടനം ചെയ്യുകയും ചെയ്തു. സമ്മേളനത്തിൽ ശ്രീ. കെ. എം. ചെറിയാൻ എം. ഏ., ഡോ. ഏ. [illegible] രാമൻനായർ എന്നിവർ പ്രസംഗിച്ചു.

## പഴയ സിമ്മനാരി കാതോലിക്കേററു് സണ്ടേസ്കൂൾ

രണ്ടു വർഷമായി മുടങ്ങിക്കിടന്ന പഴയസിമ്മനാരി കാതോലിക്കേററു് സണ്ടേസ്കൂൾ സി. എം. എസ്. കോളജ് ലക്ചറർ ശ്രീ. കെ. വി. ചാക്കോ ബി.എ., റവ. ഡീക്കൻ എം. റ്റി. ജോസഫ് എന്നിവരുടെ നേതൃത്വത്തിൽ വീണ്ടും ആരംഭിച്ചിരിക്കുന്നു. സമീപവാസികളായ ധാരാളം കുട്ടികൾ സണ്ടേസ്കൂളിൽ ചേർന്നു് അദ്ധ്യയനം നടത്തിവരുന്നു.

## സ്ഥലംമാററം

പുത്തൻകാവു പള്ളി വികാരി ഫാദർ ഡേവിഡ് പയ്യമ്പള്ളിൽ അവർകളേ കടമ്പനാട്ടു പള്ളി വികാരിയായും കടമ്പനാട്ടുനിന്നും ഫാദർ ജോർജ് കൊലത്താക്കൽ അവർകളേ പുത്തൻകാവുപള്ളി വികാരിയായും സ്ഥലംമാററിയിരിക്കുന്നു.

## പട്ടംകൊട

മോട്ടിശ്ശേരിൽ പൗലൂസ്, പള്ളത്തു ശമുവേൽ എന്നിവർക്കു് ഏപ്രിൽ 16—ാംനു- പ. കാതോലിക്കാബാവാ തിരുമനസ്സുകൊണ്ടു പരുമല സിമ്മനാരി ചാപ്പലിൽവച്ചു ശെമ്മാശുപട്ടം നൽകിയിരിക്കുന്നു.

## വൈദികയോഗം

തുമ്പമൺ മെത്രാസനത്തിലെ വൈദികരുടെ ഒരു യോഗം മെയ് 3—ാം തീയതി പത്തനംതിട്ട ബേസിൽ അരമനയിൽവച്ചു മാർ പീലക്സിനോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ നടന്നിരിക്കുന്നു. അടുത്തു കൂടുന്ന മെത്രാസനപ്പൊതുയോഗത്തിൽ ചിന്തിക്കേണ്ട വിഷയങ്ങളെപ്പററി വൈദികയോഗം ചർച്ചചെയ്യുകയുണ്ടായി.

Edited and Printed published by The Rev. Fr. T. C. Jacob, at the M. M. Press, Kottayam.